# മലങ്കരസഭ

പുസ്തകം 14 . 1960 ഏപ്രിൽ ലക്കം 6




"നാം പാപം സംബന്ധിച്ചു മരിച്ചു നീതിക്കു ജീവിക്കേണ്ടതിനു് അവൻ തന്റെ ശരീരത്തിൽ നമ്മുടെ പാപങ്ങളെ ചുമന്നുകൊണ്ടു് ക്രൂശിന്മേൽ കയറി. അവന്റെ അടിപ്പിണരാൽ നിങ്ങൾക്കു സൗഖ്യം വന്നിരിക്കുന്നു". 1. പത്രോ 2: 24

## വിഷയവിവരം



### കാതോലിക്കാദിനം

പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രൈവററ് സെക്രട്ടറി അറിയിക്കുന്നത്:—

പ. കാതോലിക്കാബാവാ തിരുമനസ്സിലേക്ക് കാതോലിക്കാ ദിനം സംബന്ധിച്ച് സഭയുടെ വിവിധ ഭാഗങ്ങളിൽനിന്നുമായി അനേകം മംഗളാശംസകൾ ലഭിച്ചിരിക്കുന്നു. നമ്മുടെ സഭാംഗങ്ങളുടെ സഭാസ്നേഹത്തിലും കാതോലിക്കാസിംഹാസന ഭക്തിയിലും തിരുമനസ്സു കൊണ്ട് സന്തോഷിക്കയും എല്ലാവരെയും അനുഗ്രഹിക്കുകയും ചെയ്യുന്നു.

### വരിസംഖ്യയെപ്പററി ഒരു വാക്ക്

"മലങ്കരസഭ"യുടെ ഈ വർഷത്തെ 6 ലക്കങ്ങൾ പുറപ്പെട്ടുകഴിഞ്ഞു. എന്നാൽ ഇനിയും വരിസംഖ്യ അയച്ചിട്ടില്ലാത്തവർ അടുത്ത ലക്കം പുറപ്പെടുന്നതിനകമായി ഈ വർഷത്തെ വരിസംഖ്യ 3 രൂപാ, സദയം അയച്ചുതന്നു സഹായിക്കണമെന്ന് വിനയപൂർവ്വം അപേക്ഷിക്കുന്നു.

**മലങ്കരസഭ**

| | രൂ. | ന.പ. |
|---|---|---|
| വരിസംഖ്യ ഒരു വർഷത്തേക്ക് | 3 | 00 |
| ,, 6 മാസത്തേക്ക് | 1 | 50 |
| ഇൻഡ്യയ്ക്കു വെളിയിൽ ഒരു വർഷത്തേക്ക് | 3 | 50 |

മാനേജർ, "മലങ്കരസഭ", കാതോലിക്കേററ് ആഫീസ്, മുട്ടമ്പലം, കോട്ടയം 4 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

## വിശേഷ ദിവസങ്ങൾ

### 1960 ഏപ്രിൽ 16 മുതൽ മേയ് 15 വരെ

ഏപ്രിൽ 16. സദ്വർത്തമാന ശനിയാഴ്ച— ശുബ്കോനോ ശുശ്രൂഷ

17. ക്യംതാ (ഉയിർപ്പുഞായറാഴ്ച) മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പുത്തൻകാവുപള്ളി.)

23. മാർ ഗീവറുഗീസ് സഹദായുടെ ഓർമ്മ.

24. പുതുഞായറാഴ്ച

25. മാർ മർക്കോസ് ഏവൻഗേലിസ്ഥായുടെ ഓർമ്മ

മെയ് 1. പുതുഞായറാഴ്ചയ്ക്കുശേഷം 1-ാം ഞായറാഴ്ച. സെബദിയുടെപുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ

3. പൗലൂസ് മാർ ബസ്സേലിയോസ് കാതോലിക്കാബാവായുടെ ഓർമ്മ. (പാമ്പാക്കുട ചെറിയപള്ളി)

8. പുതുഞായറാഴ്ചയ്ക്കുശേഷം 2-ാം ഞായറാഴ്ച. മാർ യൂഹാനോൻ ശ്ലീഹായുടെ ഓർമ്മ.

10. വൈരാഗ്യക്കാരനായ മാർ ശെമഓൻ ശ്ലീഹായുടെ ഓർമ്മ

15. പുതുഞായറാഴ്ചയ്ക്കുശേഷം 3-ാം ഞായറാഴ്ച. കതിരുകൾക്കുവേണ്ടി ദൈവമാതാവിന്റെ ഓർമ്മ

---

1) വലിയനോമ്പിലെ പ്രാർത്ഥനാഗാനങ്ങൾ

വലിയനോമ്പിലെ പ്രാർത്ഥനാഗാനങ്ങൾ സുറിയാനിഗാനങ്ങൾ അതേ ലയത്തിൽ മലയാളത്തിലേക്ക് നി. വ. ദി. ശ്രീ മാർ തീമോത്തിയോസ് തിരുമേനിയാൽ ഭാഷാന്തരം ചെയ്യപ്പെട്ടതു്. വില 1 രൂപാ. വ. ദി. ശ്രീ കെ. വി. ഗീവറുഗീസ് റമ്പാൻ, സെൻറ് മേരീസ് സുറിയാനിപ്പള്ളി, തിരുവിതാങ്കോട്ട് എന്ന വിലാസത്തിൽ ആവശ്യപ്പെടുക.

2) ഓർത്തഡോക്സ് സുറിയാനിക്കാരുടെ ക്യംതാ-സ്ളീബാ-കുർബാനക്രമം. നി. വ. ദി. ശ്രീ മാർ അത്താനാസ്യോസ് തിരുമേനി പ്രസാധനം ചെയ്തിട്ടുള്ളതു്. 107 പേജ്. കാലിക്കോ ബയൻറ്. വില 2 രൂ 50 ന. പ. തിയോളജിക്കൽ സിമ്മനാരി (M. D. S.) കോട്ടയം എന്ന വിലാസത്തിൽ ആവശ്യപ്പെടുക.


# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 14 | 1960 ഏപ്രിൽ | ലക്കം 6 |
|---|---|---|


പത്രാധിപലേഖനം

## വലിയനോമ്പു വീടിയാൽ....

വലിയനോമ്പ് നമ്മുടെക്രൈസ്തവജീവിതത്തിലെ വർഷകാലമാണ്. നദീതലങ്ങളിലും തീരപ്രദേശങ്ങളിലും അടിഞ്ഞുകിടക്കുന്ന മലിനവസ്തുക്കളെ വർഷകാലത്തെ ജലപ്രവാഹം അടിയിളക്കി ഒഴുക്കിക്കൊണ്ടുപോകുന്നു. അപ്രകാരം നമ്മുടെ ജീവിതമാകുന്ന നദിയിൽഅടിഞ്ഞുകിടക്കുന്ന പാപമാലിന്യങ്ങളെ വ്രതനിഷ്ഠയോടുകൂടിയ നോമ്പാചരണം ഇളക്കിമറിക്കയും പാപബോധവും പശ്ചാത്താപവും കുമ്പസാരവും മൂലം അവ വിപാടിതമാകയും ചെയ്യുന്നു. ഇതു ശരിയായി നോമ്പാചരിക്കുന്നവർക്ക് അനുഭവവേദ്യമായിട്ടുള്ള സംഗതിയാണ്. എന്നാൽ വലിയനോമ്പു കഴിഞ്ഞാലോ? വർഷത്തിനുശേഷം വരൾച്ച വരുന്നതുപോലെയുള്ള ഒരനുഭവം! നാം ഉപേക്ഷിച്ച നമ്മുടെ പഴയ ജീവിതസാഹചര്യങ്ങളിലേക്ക് മനഃപൂർവ്വമല്ലാതുള്ള ഒരു തിരിച്ചുപോക്ക്. ഇതു ഭവിക്കാതിരിക്കാൻ നാം പ്രത്യേകം കരുതലുള്ളവരായിരിക്കണം. മാലിന്യം ഭവിക്കാതെ ജീവിതം ക്രമീകരിക്കയും വിശുദ്ധി പാലിക്കയും ചെയ്യണം. വലിയനോമ്പുവീടൽ നമ്മുടെ ക്രിസ്തീയ ജീവിതത്തിന്റെ ഒരു കാലം കൂടലല്ല, പിന്നെയോ നമ്മുടെ ആത്മിക പുരോഗമനത്തിനുള്ള ഒരു പുതിയ കാൽവയ്പാണ്.

വർഷത്തിന്റെ വേറൊരു പ്രത്യേകത, അതു് നദീതീരങ്ങളെ കൂടുതൽ വളഭൂയിഷ്ഠമാക്കുന്നു എന്നുള്ളതാണ്. നദീജലപ്രവാഹം വിദൂരസ്ഥമായ വളങ്ങളെ തീരപ്രദേശങ്ങൾക്കു വിതരണം ചെയ്യുന്നു. ഇപ്രകാരം വലിയനോമ്പ് ആദ്ധ്യാത്മികമായ അനുഭൂതികളെയും സിദ്ധിവിശേഷങ്ങളെയും നമുക്ക് പ്രദാനം ചെയ്യേണ്ടതാണ്. ശരിയായി നോമ്പുനോററാൽ അതിൽ അവാച്യമായ ഒരനുഭൂതിയുണ്ട് എന്നു കാണാം. അതു ഹൃദയത്തിനും മനസ്സിനും ഒരു പുതുക്കം പ്രദാനം ചെയ്തിട്ടുള്ളതായി അനുഭവസ്ഥർക്കറിയാം. തീരപ്രദേശങ്ങളിൽ വളം വന്നടിഞ്ഞാൽ ബുദ്ധിമാനായ കർഷകൻ ജലപ്പെരുപ്പമൊട്ടവസാനിക്കുമ്പോൾ കൃഷിയിറക്കുവാൻ ബദ്ധപ്പെടുകയായി. യഥാകാലം സൂക്ഷ്മതയോടുകൂടി വേലചെയ്തു വിത്തുവിതച്ചാൽ ഒന്നു മുപ്പതായും അറുപതായും നൂറായും ഫലം പുറപ്പെടുവിക്കും. വലിയനോമ്പു വീടുന്നതോടുകൂടി വർഷപാതമൊട്ടവസാനിക്കുന്നു. ഹൃദയം നിർമ്മലമായി; ആത്മികഫലങ്ങൾ പുറപ്പെടുവിക്കുവാനുള്ള പശ്ചാത്തലം സൃഷ്ടിക്കപ്പെട്ടു. അപ്പോൾ കർഷകൻ വെറുതെയിരിക്കാതെ കൃഷിക്കുദ്യുക്തനാകുകയത്രെ വേണ്ടതു്. ആത്മാവിന്റെ ഫലങ്ങളാകുന്ന സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം ഇവ പുറപ്പെടുവിക്കത്തക്കവണ്ണമുള്ള വേലയിൽ നാം വ്യാപൃതരാകണം. ഇടവകകളിൽ പട്ടക്കാർ സന്ദർശനം നടത്തി ഭവനകൂദാശ ചെയ്യുകയും പ്രാർത്ഥനായോഗങ്ങൾ ഏർപ്പെടുത്തുകയും അവയെ ഉത്തേജിപ്പിക്കയും ചെയ്യുന്നതു നന്നായിരിക്കും. പല ഇടവകകളിലും ഭവനം വാഴ്വിന്റെ ശുശ്രൂഷ ഈ കാലഘട്ടങ്ങളിൽ നടത്തപ്പെട്ടു കാണുന്നതു ചാരിതാർത്ഥ്യജനകമത്രേ. എന്നാൽ ഈ പതിവില്ലാത്ത ഇടവകകൾ കുറവല്ല. സഭയിലാണെങ്കിൽ സണ്ടേസ്കൂൾ, യൂത്ത്ലീഗ് മുതലായവയുടെസമ്മർക്ലാസ്സുകളും അഭ്യസ്തവിദ്യരുടെ ഇടയിലെകോൺഫ്രൻസുകളും വലിയനോമ്പിനെ തുടർന്നുള്ള മദ്ധ്യവേനൽക്കാലത്തു നടത്തപ്പെടുന്നുണ്ട്. ഇവ കേവലം സം ഏൽ സമ്മേളനങ്ങളുടെ നിലയിൽ താണുപോകാതിരിക്കാൻ ചുമതലക്കാരും പങ്കെ

ട്ടക്കുന്നവരും ശ്രദ്ധിക്കേണ്ടതാണ്. വിദ്യാർത്ഥി കോൺഫറൻസ് വിദ്യാർത്ഥികളും സംസ്കാര സമ്പന്നന്മാരായ ഇതര ആളുകളും താല്പര്യപൂർവ്വം പങ്കെടുക്കുന്ന ഒരു പ്രസ്ഥാനമാണ്. ഈ കോൺഫറൻസിൽ വിനോദം ഒരു പരിപാടിയാണ്, വിനോദത്തിന്റെ പ്രയോഗം ചില ദുർബല ഹൃദയങ്ങളെ വേദനപ്പെടുത്തിയിട്ടുള്ളതായി അറിവാനിടയായിട്ടുണ്ട്. അതിനാൽ വിനോദം നിയന്ത്രണവിധേയമായിരിക്കേണ്ടതാണ് എന്നു ഞങ്ങൾ അനുസ്മരിപ്പിക്കുന്നു.

നമ്മുടെ കർത്താവു നോറ്റ നോമ്പാണല്ലോ വലിയനോമ്പ്. നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷ ആരംഭിച്ചതു തന്റെ നോമ്പിനെ തുടർന്നാണ്. മനുഷ്യപ്രകാരം ചിന്തിച്ചാൽ തന്റെ മഹത്തായ പരസ്യശുശ്രൂഷയ്ക്കു ശക്തി സംഭരിക്കാനായിരുന്നു താൻ നോമ്പ് ആചരിച്ചതെന്നു വിചാരിക്കാം. കർത്താവിനെ സംബന്ധിച്ചിടത്തോളം താൻ സർവ്വശക്തനാകയാൽ വിശിഷ്യാ ശക്തി സംഭരിക്കേണ്ടിയിരുന്നോ എന്ന ഒരു ചോദ്യംഉണ്ടാകാം.സകല കൃപാവരങ്ങളുടെയും ഉറവിടമായ തനിക്കു യോഹന്നാനിൽ നിന്നു മാമോദീസ്സാ, ഏൽക്കേണ്ട ആവശ്യമുണ്ടായിരുന്നുവോ? താൻ മാമോദീസ്സാ ഏറ്റു സകല നീതിയും നിവൃത്തിക്കേണ്ടതിന്. ഒരു മനുഷ്യൻ എന്ന നിലയിൽ താൻ സകല നീതിയും നിർവ്വഹിച്ചു. എന്തിന്? നാം തന്നെ അനുകരിക്കേണ്ടതിന്. നമ്മുടെ ക്രിസ്തീയ പ്രവർത്തനങ്ങൾക്കു ദൈവത്തിൽനിന്നു നാം ശക്തിസംഭരിക്കണമെന്നതിന് ഒരു മാതൃകയാണ് നമ്മുടെ കർത്താവ് കാണിച്ചുതന്നതു്. നാം ആ മാതൃക പൂർണ്ണമായി സ്വീകരിക്കാൻ കടപ്പെട്ടവരാണ്.

നമ്മുടെ കർത്താവിന്റെ നോമ്പിന്റെ ദിനങ്ങൾ പൂർത്തിയായപ്പോൾ തനിക്ക് പിശാചിന്റെ പരീക്ഷകളെ അഭിമുഖീകരിക്കേണ്ടിവന്നു. നാമും വലിയനോമ്പാചരണംമൂലം ചില ആത്മീയാനുഭവങ്ങൾ പ്രാപിച്ചുകഴിയുമ്പോൾ പരീക്ഷകൻ നമ്മെയും അഭിമുഖീകരിക്കും (ജീവിതത്തിൽ ഒരു പ്രമാണവുമില്ലാത്തവനെ പരീക്ഷിക്കേണ്ട ആവശ്യം പിശാചിനില്ലല്ലോ.) ജീവിതത്തിൽ പ്രാപിച്ച പുതുക്കവും അദ്ധ്യാത്മികാനുഭവങ്ങളും നഷ്ടപ്രായമാക്കാനാണ് പരീക്ഷകളുമായി സാത്താൻ നമ്മെ നേരിടുന്നതു്. നോമ്പിൽ എല്ലാദിവസവും മൂന്നോ നാലോ നേരം പ്രാർത്ഥിച്ചുവന്നവർക്കു നോമ്പു വീടിക്കഴിഞ്ഞാൽ പ്രാർത്ഥനയിൽ ഒരു മാന്ദ്യം. അതു് ഒരു പരീക്ഷയാണ്. അപ്രകാരം എല്ലാ ഞായറാഴ്ചയും കണിശമായി പള്ളിയിൽ പോയിക്കൊണ്ടിരുന്നവർക്ക് നോമ്പു വീടിക്കഴിയുമ്പോൾ നോമ്പു വീടിയല്ലോ ഇനി അത്ര കൃത്യമായിട്ടു പോകാൻതക്ക പ്രത്യേകതകളൊന്നുമില്ലല്ലോ എന്നൊരു തോന്നൽ, ഇങ്ങനെ പലതും. നോമ്പുകാലത്തു പള്ളിയിൽ ആളുകൾ തടിച്ചുകൂടും. എന്നാൽ നോമ്പു വീടിക്കഴിഞ്ഞാൽ പള്ളിയിൽ വരുന്നവരുടെ സംഖ്യ താരതമ്യേന വളരെ കുറഞ്ഞിരിക്കുന്നതായിട്ടാണ് മിക്കസ്ഥലത്തും കാണുന്നതു്. ചുരുക്കിപ്പറഞ്ഞാൽ നോമ്പുകാലത്തു ലഭിച്ചവ നോമ്പു വീടിക്കഴിഞ്ഞാൽ കൈവിട്ടുകളയുകയാണ്. ഇതാണു വരൾച്ച. ഇതു വരാതിരിക്കാൻ നാം പ്രത്യേകം ജാഗ്രതയോടുകൂടി ഇരിക്കണം. നമ്മുടെ ആത്മീയജീവിതം പിറകോട്ടു പോകാതെ മുമ്പോട്ടു കുതിക്കുവാൻ വേണ്ട കരുതൽ എപ്പോഴും ഉണ്ടായിരിക്കേണ്ടതാണ്.

ഉയിർപ്പുപെരുന്നാളാചരിച്ചാണല്ലോ നാം നോമ്പ് അവസാനിപ്പിക്കുന്നതു്. ഉയിർപ്പും വിജയത്തിന്റെയും സമാധാനത്തിന്റെയും സന്ദേശമാണു നമുക്കു നൽകുന്നതു്. നമ്മുടെ ക്രിസ്തീയ ജീവിതം ദൈവിക സമാധാനം നിറഞ്ഞതും വിജയപ്രദവുമായിരിക്കണം എന്നു കർത്താവിന്റെ ഉയിർപ്പ് നമ്മെ അനുസ്മരിപ്പിക്കുന്നു. ഭീരുക്കളും ചിതറപ്പെട്ടവരുമായ അപ്പോസ്തോലന്മാരെ ഉയിർപ്പ് കൂട്ടിച്ചേർക്കുകയും അതുല്യരായ ധൈര്യശാലികളാക്കുകയും ചെയ്തു. അവർ തങ്ങളുടെ രക്ഷകനുവേണ്ടി എന്തും ചെയ്യാൻ സന്നദ്ധരും പ്രാപ്തന്മാരുമായിത്തീർന്നു. നമ്മുടെ ആത്മീകവും സാമൂഹ്യവുമായ ജീവിതത്തിലെ ശിഥില വാസനകളവസാനിപ്പിച്ച് ആത്മാക്കളെ ധൈര്യപ്പെടുത്തുന്നതിനും ക്രിസ്തുവിന്റെ സമാധാനത്തിൽ നാം ഒറ്റക്കെട്ടായി നിന്നു ദൈവതിരുനാമമഹത്വത്തിനുവേണ്ടി പ്രവർത്തിക്കുന്നതിനും ഉള്ള പരിശുദ്ധാത്മപ്രചോദനം നമുക്കു ലഭിക്കട്ടെ.

# ഒരു ഹിന്ദുവിന്റെ മാനസാന്തരം

[മാർ പത്രോസ് ഒസ്താത്തിയോസ് മെത്രാപ്പോലീത്താ]

ഏകദേശം പരിശുദ്ധ പൌലോസിന്റെ മാനസാന്തരം പോലെയുള്ള ഒരു മാനസാന്തരം ആയിരുന്ന പി. എ. എൻസേൻ എന്ന വടക്കെ ഇന്ത്യയിലെ ആംഗ്ലിക്കൻപട്ടക്കാരനു് ഉണ്ടായതു്. അദ്ദേഹം പറയുന്നു;—

ചെറുപ്പത്തിലെ എനിക്ക് മതത്തോടു താല്പര്യമായിരുന്നു. ഹിന്ദുക്കളിൽവെച്ച് ഒരു ഒന്നാംതരം ഹിന്ദുവായിരുന്നു ഞാൻ. ശ്രീകൃഷ്ണനെപ്പറ്റി താല്പര്യത്തോടെ ഞാൻ പ്രസംഗിക്കുകയും തന്നെ പിന്തുടരുകയും ചെയ്തു. എല്ലാ പൂജകളും നിർവ്വഹിച്ചു; പൂണൂലിട്ടു; മന്ത്രങ്ങൾ ജപിച്ചു; ശ്രീകൃഷ്ണനെപ്പറ്റിയുള്ള സ്തോത്രഗാനങ്ങൾ പാടിക്കൊണ്ടു യുവാക്കന്മാരോടും വൃദ്ധന്മാരോടും ചിലപ്പോൾ സ്ത്രീകളോടുംകൂടി ഞാൻ ഗ്രാമങ്ങൾതോറും സഞ്ചരിച്ചു.

ഞങ്ങളുടെ ഗ്രാമം ജഗന്നാഥദേവനും ശ്രീകൃഷ്ണനും രഥോൽസവത്തിനും പ്രസിദ്ധപ്പെട്ടതായിരുന്നു. ദൂരെ നിന്നു സ്ത്രീകളും പുരുഷന്മാരുമായ തീർത്ഥയാത്രക്കാർ ആയിരക്കണക്കിനു വന്നുകൂടും. ഇന്നും മഴയുടെ ആരംഭത്തിലാണ് ഉൽസവം. അടുത്തുള്ള കാൽനായിൽ നിന്നു വിദേശികളും സ്വദേശികളുമായ മിഷനറിമാർ വന്ന് കുടിലുകൾ കെട്ടിതാമസിച്ച് പ്രസംഗിക്കയും വേദപുസ്തകങ്ങളും വേദഭാഗങ്ങളും പ്രചരിപ്പിക്കയും ചെയ്തു. ഒരു "വിദേശമതം" പ്രസംഗിക്കുന്നതു് എനിക്കു തീരെ ഇഷ്ടപ്പെട്ടില്ല. അവർ ഗീതം ചൊല്ലുകയും പ്രസംഗിക്കയും ചെയ്യുമ്പോൾ എന്റെ പ്രായക്കാരായ യുവാക്കന്മാരും ഞാനും ചെണ്ടകൊട്ടി വളരെ ഉറക്കെ ഹൈന്ദവ കീർത്തനങ്ങൾ പാടി തടസ്സപ്പെടുത്തുമായിരുന്നു. ചിലപ്പോൾ ഞങ്ങൾ അവരെ കല്ലെറിഞ്ഞിട്ടുണ്ട്. ഇതുകൊണ്ട് അവർ പ്രസംഗം നിർത്താത്തപ്പോൾ ഞങ്ങൾ അവരോട് ഓരോ പൈസ വിലയുള്ള വേദഭാഗങ്ങൾ ധാരാളം വാങ്ങി അവരുടെ മുമ്പിൽവെച്ചു കത്തിച്ചു. ഇതുകൊണ്ടും ഞങ്ങൾ തൃപ്തിപ്പെടാതെ അവരുടെ പുസ്തകങ്ങൾ ശേഖരിച്ചിരുന്ന കുടിലിനു തീ കൊളുത്തുവാൻ നിശ്ചയിച്ചു.

ഈ അധർമ്മം ചെയ്യുവാൻ ഒരുമ്പെട്ടതിന്റെ തലേ ദിവസം ഞാൻ അവരുടെ വായനമുറിയിലേക്കു ചെന്ന് ആരും അവിടെ ഇല്ലായിരുന്നപ്പോൾ വേദപുസ്തകത്തിന്റെ ഒരു പ്രതി മോഷ്ടിച്ചു. ആ രാത്രിയിൽ അത്താഴം കഴിഞ്ഞ് എന്റെ മുറി അടച്ച് ഞാൻ പുസ്തകം വായിക്കുവാൻ തുടങ്ങി. വിശുദ്ധ മത്തായിയുടെ സുവിശേഷം അഞ്ചാം അദ്ധ്യായത്തിലെ ചില വാക്യങ്ങളാണു ഞാൻ ആദ്യം കണ്ടതു്. "ഞാനോ നിങ്ങളോടു പറയുന്നു, ദുഷ്ടനോടു് എതിർക്കരുതു്, നിന്നെ വലത്തെ ചെകിട്ടത്തു് അടിക്കുന്നവനു മറേറതും തിരിച്ചു കാണിക്കുക." ക്രിസ്തു എന്തു ഭീരുവായിരിക്കണം എന്ന് എനിക്കു തോന്നി. വീണ്ടും ഞാൻ വായിച്ചു. "ഞാൻ നീതിമാന്മാരെ വിളിപ്പാനല്ല വന്നതു്. പിന്നെയോ പാപികളെ മാനസാന്തരത്തിലേക്കു വിളിപ്പാനത്രെ." ഞാൻ ഉയന്ന ജാതിക്കാരനും പൂണൂൽ ധരിച്ചവനുമായ ഹിന്ദു; സാധുക്കളേയും താണ ജാതിക്കാരേയും അകററി നിറുത്തുന്നവൻ; ഞാൻ വിചാരിക്കയാണ, ക്രിസ്തു എങ്ങനെ ദൈവമാകും? അവൻ പാപി ആയിരിക്കണം. പാപികളെ സ്നേഹിക്കയും അന്വേഷിക്കുകയും ചെയ്യുന്നതു് എങ്ങനെ? ഭഗവൽ ഗീത നേരെ മറിച്ചല്ലേ പറയുന്നതു്? ശ്രീകൃഷ്ണൻ അർജ്ജുനനോടു പറയുന്നു: "ഉത്തമന്മാരെ രക്ഷിക്കുന്നതിനും തിന്മ ചെയ്യുന്നവരെ നശിപ്പിക്കുന്നതിനും, സ്ഥിരീകരിക്കപ്പെട്ട ധർമ്മത്തിനുവേണ്ടിയും ഞാൻ കാലാകാലങ്ങളിൽ ജനിക്കുന്നു." ഞാൻ വീണ്ടും വായിച്ചു. "മനുഷ്യപുത്രൻ കാണാതെ പോയതിനെ തിരഞ്ഞു രക്ഷിപ്പാനല്ലോ വന്നതു്" പാതിരാത്രിസമയം അടുത്ത മുറിയിൽ നിന്ന് എന്റെ അമ്മ, വിളക്കു കെടുത്താതെ ഞാൻ എന്തു ചെയ്യുന്നു എന്നു വിളിച്ചു ചോദിച്ചു. ഞാൻ വായന തുടർന്നു: "യേശു പറഞ്ഞു: പിതാവേ, ഇവർ ചെയ്യുന്നതു് എന്താണെന്ന് അറിയാത്തതിനാൽ ഇവരോടു ക്ഷമിക്കേണമേ." എന്തത്ഭുതം! അവനെ കൊല്ലുന്നവർക്കും ശത്രുക്കൾക്കും വേണ്ടി അവൻ പ്രാർത്ഥിച്ചു. "നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ, നിങ്ങളെ വെറുക്കുന്നവർക്കു നന്മ ചെയ്യുവിൻ, നിങ്ങളെ ഉപദ്രവിക്കയും പീഡിപ്പിക്കയും ചെയ്യുന്നവർക്കു വേണ്ടി പ്രാർത്ഥിപ്പിൻ."

ഞാൻ എന്തു ചെയ്യണം? നാളെ രാത്രി ഞാൻ മിഷനറിമാരുടെ കുടിലിനു തീ വെക്കണമോ? വേണ്ടെന്ന് എന്റെ മനസ്സാക്ഷി പറഞ്ഞു. നേരം വെളുത്തപ്പോൾ ഞാൻ എന്റെ

കൂട്ടുകാരെ വിളിച്ചു് തീ വെക്കരുതെന്നു പറഞ്ഞു. ഞാൻ ഭീരുവാണെന്നു അവർ തീർച്ചയാക്കി. എന്നാൽ ഞാൻ ഒരു പ്രഭുവിൻെറ മകനാകയാൽ അവർ എന്നെ അനുസരിച്ചു. ഉൽസവത്തിൽ ഞാൻ കട്ടെടുത്ത വേദപുസ്തകം വാസ്തവത്തിൽ എന്നെത്തന്നെ എൻെറ കുടുംബത്തിൽനിന്നും സ്നേഹിതന്മാരിൽ നിന്നും കട്ടെടുക്കുകയാണു ചെയ്തതു്. ശൌലിനെപ്പോലെ ക്രിസ്ത്യാനികളെ ഞാൻ പീഡിപ്പിക്കുന്നു. എൻെറ ജീവിതവഴിയിൽ അവൻ എന്നെ കണ്ടുമുട്ടി; അവൻെറ സേവനത്തിനായി എന്നെ പിടിച്ചെടുക്കുകയും ചെയ്തു. ഞാൻ 139-ാം സങ്കീർത്തനത്തിൽ ഇപ്രകാരം വായിച്ചു. "ദൈവമേ എന്നെ ശോധന ചെയ്തു് എൻെറ ഹൃദയത്തെ അറിയേണമേ. എന്നെ പരീക്ഷിച്ചു് എൻെറ നിനവുകളെ അറിയേണമേ. വ്യസനത്തിനുള്ള മാർഗ്ഗം എന്നിൽ ഉണ്ടോ എന്നു നോക്കി ശാശ്വത മാർഗ്ഗത്തിൽ എന്നെ നടത്തേണമേ."

സുവിശേഷങ്ങൾ ഞാൻ കൂടുതൽ വായിക്കുന്തോറും തിന്മയുടെ ഭാരത്തിൽനിന്നു രക്ഷിക്കുന്നവനായി ദൈവം ക്രിസ്തുവിൽ വെളിപ്പെട്ടിരിക്കുന്നു എന്നു് എനിക്കു മനസ്സിലായി. താൻ മൂലം സർവ്വർക്കും പാപപരിഹാരവും നിത്യജീവനിലേക്കുള്ള ശരണവുമുണ്ടു്.

# അവൻ എനിക്കുവേണ്ടിമരിച്ചു

(എം. എം. സഖറിയാ, കല്ലിശ്ശേരി)

പകലോൻെറ തിരോധാനത്തിൽ മന്ദസ്മിതം തൂകിക്കൊണ്ടു് സോമബിംബം പൂർവ്വദിക്കിൽ പ്രത്യക്ഷപ്പെട്ടു. പശ്ചിമാബ്ധിയിൽനിന്നും സുഗന്ധവാഹിയായ സമീരണൻ മന്ദം മന്ദം തരുലതാദികളെ തഴുകി ചിരിപ്പിച്ചിട്ടു് കടന്നുപോകുന്നു. നിലാവും വെള്ളിനക്ഷത്രങ്ങളും ചേർന്നു് നീലാകാശത്തെ മോടിയായി അലങ്കരിച്ചിരിക്കുന്നു. മാനത്തിൻെറ കിഴക്കെകോണിൽ കൂട്ടംകൂടിനിന്നു് രഹസ്യം പറയുന്ന നക്ഷത്രങ്ങളുടെ കണ്ണിൽനോക്കി ചിന്താധീനരായി ഒരു സംഘം കൊള്ളക്കാർ ആ കുററിക്കാട്ടിൽ മറഞ്ഞിരിക്കുന്നു.

കിഴക്കു് ഇൻഡ്യൻമഹാസമുദ്രവും പടിഞ്ഞാറു് അററ്ലാൻറിക്കുമഹാസമുദ്രവും താലോലിച്ചു സംരക്ഷിക്കുന്നതും, പരിപൂർണ്ണമായി കണ്ടുപിടിക്കപ്പെട്ടിട്ടില്ലാത്തതും ജനസംഖ്യയിലും ആധുനികസംസ്കാരത്തിലും പിന്നണിയിൽനിൽക്കുന്നതുമായ ഒരു രാജ്യത്തിലെ പൗരന്മാരത്രെ ഈ കൊള്ളക്കാർ. ഈ നാടിൻെറ പ്രാകൃതാവസ്ഥയെ ആധാരമാക്കി പാശ്ചാത്യർ ഇതിനു് ഇരുണ്ട ഭൂഖണ്ഡം (Dark continent) എന്ന നാമം നൽകിയിട്ടുണ്ടു്.

ഉരുണ്ട ഭൂമിയുടെയും വരണ്ട അന്തരീക്ഷത്തിൻെറയും മൂകചലനങ്ങൾക്കിടയിൽ ഏതോ ദൃഢപ്രതിജ്ഞയോടുകൂടി ആ കൊള്ളസംഘം മുൻപോട്ടുപോകയാണു്. വ്യാവസായികകേന്ദ്രമായ അൾജീറിയായുടെ പൊതുനിരത്തിൽ, അവക്കഭിമുഖമായി ഉയർന്നുനിൽക്കുന്ന ബൃഹത്തായ ഒരു മാളികയാണവരുടെ ലക്ഷ്യം.

അർദ്ധരാത്രിയുടെ മടിത്തട്ടിലേക്കു് ചന്ദ്രകല വഴുതിവീണു. മുഖംമൂടി ധരിച്ചു് മാരകായുധങ്ങളുമായി നിഷ്കരുണം കവർച്ച നടത്തുകതൊഴിലായുള്ള ഈ സംഘത്തെ പിടിപ്പാനുള്ള അധികാരികളുടെ ഹസ്തങ്ങൾ പരാജയപ്പെടുകയാണുണ്ടായിട്ടുള്ളതു്. എങ്കിലും അവർ നിരാശരാകാതെ തങ്ങളുടെ ജോലി തീക്ഷ്ണതയോടെ തുടർന്നുകൊണ്ടേയിരുന്നു. ചോരസംഘപ്രമാണി അനുചരരെ മാളികയുടെ സമീപെയുള്ള ആരാമത്തിൽ നിർത്തിയിട്ടു് തനിയെ പോയി ഒരു വിഹഗവീക്ഷണം നടത്തി. അനന്തരം സിഗ്നൽ നൽകി. തൽക്ഷണം മുഖംമൂടി ധരിച്ച ആ കൊള്ളക്കാർ അതിവേഗത്തിൽ മാളികയുടെ മുകൾത്തട്ടിൽ എത്തി. അർദ്ധരാത്രിയുടെ നിശ്ശബ്ദതയിൽ, സർവ്വചരാചരങ്ങളും സുഖസുഷുപ്തിയിൽ നിമഗ്നമായിരിക്കുന്ന ആ സമയത്തു് കവർച്ചയ്ക്കുദ്യുക്തരായിരിക്കുന്ന ആ തസ്കരസംഘത്തിൻെറ നേരെ ഒരു ടോർച്ചുലൈററിൽനിന്നുള്ള ഉജ്ജ്വലത്തായ പ്രകാശം പ്രസരിച്ചു. തുടർന്നു് ഒരു വിസിൽനാദവും. നിമിഷനേരത്തേക്കു് അവരുടെ സർവ്വനാഡികളും സ്തംഭിച്ചുപോയി. നഷ്ടപ്പെട്ട ഉശിർ വീണ്ടെടുത്തുകൊണ്ടു് രക്ഷപെടുവാൻ അവർ തത്രപ്പെടുകയാണു്. സായുധസേന മാളിക വളഞ്ഞിരുന്നുവെന്നതറിയാതെ ബദ്ധപ്പെട്ടിറങ്ങിവന്ന ഹതഭാഗ്യരായ തസ്കരർ അകപ്പെട്ടതു് സേനാവലയത്തിലാണു്. ഈ സമയംകൊണ്ടു് സംഘത്തലവൻ അപ്രത്യക്ഷനായി. കുററവാളികളായി പിടിക്കപ്പെട്ടവർ നിയമത്തിൻെറ തുറുങ്കറയ്ക്കുള്ളിലും. അധികാരികളുടെ കണ്ണിൽ മണ്ണിട്ടുകൊണ്ടു സ്വച്ഛന്ദവിഹാരം ചെയ്തുവന്ന വിജയോന്മത്തരായ ആ കശ്മലസംഘം നിസ്സഹായതയുടെ നീർച്ചുഴലിയിൽ നിപതിച്ചു. നിയമത്തിൻെറ പിടി അവരുടെമേൽ മുറുകി. കുററം തെളിയിക്കപ്പെട്ടു. അവരെ വെടിവെച്ചുകൊല്ലുവാൻ വിധിയുമായി. സഹചരരെ രക്ഷപെടുത്തുന്നുള്ള സംഘത്തലവൻെറ പ്രയത്നങ്ങളെല്ലാം നിഷ്ഫലങ്ങളായി. സംഘനായകൻ വഴുതിപ്പോയതിൽ അധികാരികൾക്കു കണ്ഠിതം ഉണ്ടു്. തദ്ദേശവാസികളെ ഭയവിഹ്വലരാക്കിക്കൊണ്ടിരുന്ന കൊടിയ ശത്രുക്കളുടെ സംഹാരരംഗം കാണ്മാൻ ആളുകൾ തടിച്ചുകൂടി. കുററവാളികൾ തങ്ങളുടെ വിരിമാറുകളെ മിഷീൻഗണ്ണിനുനേരെ കാട്ടിക്കൊണ്ടുനിൽക്കയാണു്. ഏതാനും മിനിററുകൾക്കുള്ളിൽ തീയുണ്ടകൾ അവരുടെ വിരിമാറുകളെ തുളച്ചു് മറുപുറം പായും. തടിച്ചുകൂടിയിരിക്കുന്ന ജനതതി അക്ഷമരായി നിൽക്കയാണു്. നിമിഷങ്ങൾക്കു ഘനം കൂടുന്നു. തങ്ങളുടെ പേടിവസ്തുക്കളായവർ എന്നേക്കുമായി തിരോധാനം ചെയ്യുന്ന നിമിഷം അതാ സമാഗതമാകുന്നു.

ജനതതിയുടെ സവിശേഷശ്രദ്ധ ആ സ്റ്റേഡിയത്തിൻെറ ഒരു വശത്തേക്കാകർഷിക്കപ്പെട്ടു. മോടിയായി വസ്ത്രധാരണം ചെയ്ത ആജാനുബാഹുവായ ഒരാൾ!

അയാൾ മിന്നൽവേഗത്തിൽ അധികാരികളുടെ അടുക്കലേക്കു പാഞ്ഞു. എല്ലാ ദൃഷ്ടികളും ആ മനുഷ്യനിൽ കേന്ദ്രീകരിക്കപ്പെട്ടു. ഹൃദയകിതപ്പോടെ ആ മനുഷ്യൻ ചോദിക്കയാണു്; "അല്ലയോ, ന്യായാധിപന്മാരെ! നാടിനെയും നാട്ടാരെയും പരിഭ്രാന്തരാക്കിയ ഈ കവർച്ചസംഘത്തെ കയ്യടക്കുവാൻ നിങ്ങൾ ഭഗീരഥപ്രയത്നം ചെയ്തു. എങ്കിലും അവരുടെ നായകനെ അധീനപ്പെടുത്തുവാൻ നിങ്ങൾക്കു സാധിച്ചില്ല. എന്നാൽ എൻെറ ഏക അഭിലാഷം സാധിതമാക്കിത്തരുമെങ്കിൽ ഞാൻ കൃതാർത്ഥനായി. പ്രതിഫലമായി നിഷ്കണ്ടകനെന്നു നിങ്ങൾ കരുതുന്ന ആ മനുഷ്യനെ ഞാൻ ഏല്പിച്ചുതരാം." അധികാരികൾ അതു സ്വീകരിച്ചു. അയാളുടെ അഭിലാഷം അറിയിക്കുവാൻ ആവശ്യപ്പെട്ടു. തൽക്ഷണം വികാരവിജൃംഭിതനായി ആ മനുഷ്യൻ മൊഴിയുകയാണു്:— "പ്രിയപ്പെട്ട ഭരണാധിപന്മാരെ! ഹതഭാഗ്യനായ ആ മനുഷ്യൻ—അതേ—ആ സംഘത്തലവൻ—ഈ ഞാൻതന്നെ. അതാ, ആ ആറു പേരിൽ ഒരുവൻ. അവൻ ഒരു പിതാവാണു്. അഞ്ചു പിഞ്ചു കുഞ്ഞുങ്ങളെയും ഒരു മാതാവിനെയും സംരക്ഷിക്കേണ്ടതാണവൻ. അവൻ പോയാൽപിന്നെ അവക്കാരുമില്ല. ആകയാൽ അവനുവേണ്ടി ഞാൻ മരിച്ചുകൊള്ളാം. ഇതാ— വെടിവെച്ചുകൊള്ളുക" ആ കൊള്ളത്തലവൻ തൻെറ വിരിമാറു കാട്ടിക്കൊടുത്തു. മിഷീൻഗൺ ഗർജ്ജിച്ചു. അയാൾ നിലംപതിച്ചു. കുടുംബസ്ഥനായ സ്നേഹിതൻ സ്വതന്ത്രനാകയും ചെയ്തു.

"ഹാ! അവൻ തസ്കരപ്രമാണിയെങ്കിലും സ്നേഹസമ്പന്നനായിരുന്നു" കൂടിനിന്നവർ അത്ഭുതവും അനുകമ്പയും കലർന്ന സ്വരത്തിൽ അഭിപ്രായപ്പെട്ടു. രക്തപ്പുഴയിൽ മുഴുകിക്കിടന്ന നേതാവിൻെറ മൃതശരീരത്തെ മരണവക്ത്രത്തിൽനിന്നും വിമുക്തി പ്രാപിച്ചവൻ ആശ്ലേഷിച്ചു് ഉച്ചത്തിൽ വിലപിച്ചു. "അയ്യോ നീ എനിക്കു വേണ്ടി മരിച്ചു". സംസ്കാരശൂന്യരായ ഇരുളരുടെ ഇടയിൽ നടന്ന ഒരു സംഭവമാണിതു്. പക്ഷെ ഇതല്ല നമ്മുടെ കഥ, നമ്മുടെ ചിന്താവിഷയവുമിതല്ല. ഒരുവൻ തൻെറ സ്നേഹിതനു വേണ്ടി ജീവൻ വയ്ക്കുന്നതിനെക്കാൾ വലിയ സ്നേഹമില്ല എന്നുള്ള നമ്മുടെ കർത്താവിൻെറ ഉപദേശം അനുസ്മരിപ്പിക്കുവാൻ വേണ്ടിമാത്രം ഈ സംഭവമെടുത്തുപറഞ്ഞതാണു്. നാം ശത്രുക്കളായിരിക്കുമ്പോൾ നമ്മുടെ നാഥൻ നമ്മെ സ്നേഹിച്ചു. നമുക്കുവേണ്ടി ജീവൻ വച്ചു. താനോ പാപമില്ലാത്തവൻ. രോഗികൾക്കു സൗഖ്യവും, പിശാചുബാധിതർക്കു വിടുതലും, വിശന്നവർക്കു ഭക്ഷണവും ജീവപ്രദമായ ഉപദേശങ്ങളും സർവ്വോപരി അനുഗ്രഹാശിസ്സുകളും നൽകി സഞ്ചരിച്ചവൻ. പാപികളായ നമ്മുടെ പാപങ്ങളെ സ്വന്തം ചുമലിലേററി കുരിശുംവഹിച്ചുകൊണ്ടു് അവൻ ഗോൽഗോഥായിലേക്കു കയറി. ആത്മാവേ! പീലാത്തോസിൻെറ അരമനയിലെ വിധിമണ്ഡപത്തിലേക്കു നോക്കുക!

അതാ, ജനതാമദ്ധ്യത്തിൽ കെട്ടപ്പെട്ടവനായി ശിരസ്സിൽ മുൾമുടി ധരിച്ചവനായി, രക്താംബരധാരിയായി, രൂപഗുണമില്ലാത്തവനായിത്തീർന്നു് - ക്ഷീണഗാത്രനായി, കൊല്ലുവാൻ കൊണ്ടുപോകുന്ന കുഞ്ഞാടിനെപ്പോലെയും രോമം കത്രിക്കുന്നവരുടെ മുമ്പിൽ മിണ്ടാതിരിക്കുന്ന ആടിനെപ്പോലെയും സൗമ്യനായി ഒരാൾ നിൽക്കുന്നു. എൻെറ ആത്മാവേ, ഇവനത്രേ നിൻെറ രക്ഷകൻ. "അവൻ നമ്മുടെ അതിക്രമങ്ങൾനിമിത്തം മുറിവേററും നമ്മുടെ അകൃത്യങ്ങൾനിമിത്തം തകർന്നും ഇരിക്കുന്നു." "നാം പാപംസംബന്ധിച്ചു മരിച്ചു് നീതിക്കു ജീവിക്കേണ്ടതിനു് അവൻ തൻെറ ശരീരത്തിൽ നമ്മുടെ പാപങ്ങളെ ചുമന്നുകൊണ്ടു് ക്രൂശിൽ കയറി.!! ഇവനത്രേ ലോക

ത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവകുഞ്ഞാട്. ഇവനത്രേ നിന്റെ വീണ്ടെടുപ്പുകാരൻ.

വത്സലശിഷ്യന്മാരോടുകൂടിയുള്ള തന്റെ ഇഹവാസജീവിതം അവസാനിക്കാറായി എന്നറിഞ്ഞുകൊണ്ട്, സ്നേഹനാഥൻ, മക്കളെ അനാഥരായി വിട്ടുകളവാൻ മനസ്സില്ലാത്ത ഒരു വത്സല പിതാവിനെപ്പോലെ തന്റെ മാംസരക്തത്തെ അവർക്കു ഭോജ്യമായി നൽകി. മാത്രമോ—ലോകാന്ത്യംവരെ നിലനിൽക്കുന്ന സ്നേഹത്തിന്റെ ബലിയും കൂദാശയുമായി അതിനെ സ്ഥാപിച്ചു. എന്നാൽ തന്റെ ദിവ്യത്വം കണ്ടു ഗ്രഹിച്ച ശിഷ്യരിൽ ഒരുവൻ ആന്തരികശുദ്ധി കൂടാതെ അവ ഭക്ഷിച്ചു കുടിച്ചതിനാൽ സാത്താൻ അവനിൽ പ്രവേശിച്ചു. വത്സലഗുരുവിനെ ചുട്ടചുംബനത്താൽ ഒററിക്കൊടുത്തു. ഹാ! ശിഷ്യാധമനായ യൂദായേ, ദൈവത്തെ പഴിച്ചായാലും, വിശ്വാസത്തെ വെടിഞ്ഞായാലും, സഹോദരനെ ദ്വേഷിച്ചായാലും, വേണ്ടതില്ല, നിനക്കു സുഖമായി സൈ്വര്യമായി ജീവിക്കണം. സ്നേഹത്തിന്റെ പാരമ്യത്തിൽ ത്യാഗത്തിന്റെ ശ്രേഷ്ഠതയിൽ സ്രഷ്ടാവു നൽകിയ ആദർശങ്ങളും സ്നേഹവൈശിഷ്ട്യങ്ങളും അവിടുത്തെ കഷ്ടതകളുടെ അനർഘതയും മനുഷ്യർ ഓർത്തിരുന്നെങ്കിൽ, ആദർശത്തിനുവേണ്ടി സത്യത്തെ, ശരീരത്തിനുവേണ്ടി ആത്മാവിനെ, ലോകത്തിനു വേണ്ടി സ്വർഗ്ഗത്തെ, നശ്വരതയ്ക്കുവേണ്ടി അനശ്വരതയെ, ക്ഷണികതയ്ക്കുവേണ്ടി നിത്യതയെ ആരെങ്കിലും ബലികഴിക്കുമായിരുന്നോ? എന്നാൽ യൂദായെ നീ അതു ചെയ്തു.

സ്നേഹം ത്യാഗത്താൽ മാത്രമേ പരിപോഷിപ്പിക്കപ്പെടുകയുള്ളു. സ്നേഹത്തിന്റെ മാററുരച്ചുനോക്കുന്ന ഉരകല്ലാണു് ത്യാഗം. ആ ത്യാഗത്തിന്റെ ഉരകല്ലത്രെ കാൽവറി ക്രൂശു്.

മൂന്നു മണിക്കൂർനേരം കുരിശിൽ തൂങ്ങിക്കിടന്നു് പ്രാണവേദന അനുഭവിക്കുന്നേരത്തും ശത്രുക്കൾക്കുവേണ്ടി യേശുതമ്പുരാൻ പ്രാർത്ഥിക്കുന്നു. പരമകാരുണികനും സ്നേഹനിധിയുമായ ജഗൽപിതാവു് ദാഹിക്കുന്നുപോലും. ആത്മാക്കളെക്കുറിച്ചു്, നാം ഓരോരുത്തരെക്കുറിച്ചുള്ള തിരുദാഹം. തന്റെ ദാഹം ശമിക്കണമെങ്കിൽ തന്റെ വിലാവു കുത്തിത്തുറന്നപ്പോൾ പുറപ്പെട്ടതായ ഉറവയിൽനിന്നും നാം സമൃദ്ധിയായി പാനംചെയ്തു് നമ്മുടെ ആത്മീയദാഹം ശമിച്ചെങ്കിൽ മാത്രമേ തനിക്കു തൃപ്തി വരൂ. ആകയാൽ എന്റെ ആത്മാവേ! ആ ജീവ ഉറവിങ്കലേക്കു് അടുത്തുചെല്ലുക. സമൃദ്ധിയായി പാനം ചെയ്തുകൊള്ളുക. താൻ നിനക്കുവേണ്ടിയും സർവ്വലോകത്തിനുവേണ്ടിയും നിത്യ ഉറവയെ തുറന്നിട്ടു് പിതൃകരങ്ങളിൽ ആത്മാവിനെ ഏല്പിച്ചുകൊടുത്തു. മരണത്തിനവനെ അധീനമാക്കുവാൻ കഴിഞ്ഞില്ല. രണാങ്കണത്തിൽനിന്നു് ജയഭേരി മുഴക്കി മുറിവുകൾ അണിഞ്ഞു് വിജയശ്രീലാളിതനായി വരുന്ന പ്രതാപരാജനെപ്പോലെ അവിടുന്നു മരണത്തെ ജയിച്ചു് ഉയിർത്തു് തന്റെ വാത്സല്യമാതാവിനെയും പ്രിയ ശിഷ്യന്മാരെയും ആനന്ദസാഗരത്തിൽ ആറാടിച്ചു. "ഹേ, മരണമേ നിന്റെ ജയം എവിടെ, ഹേ, മരണമേ, നിന്റെ വിഷമുള്ളു് എവിടെ; പാതാളമേ നിന്റെ സംഹാരം എവിടെ."

അളവററ സ്നേഹം തന്നെയായ ദൈവസുതന്റെ സ്നേഹമേ! നീ ഇനിയും വേണ്ടവണ്ണം സ്നേഹിക്കപ്പെടുന്നില്ലല്ലോ. സ്നേഹത്തിന്റെ ഉറവയേ, ത്യാഗത്തിന്റെ നീർച്ചാലേ, പിതാവു് അങ്ങയെ സ്നേഹിച്ചതുപോലെ ഹീനനായ എന്നെ അങ്ങു സ്നേഹിച്ചുവല്ലോ. ത്യാഗത്തിന്റെ പാരമ്യതയിൽ സ്നേഹത്തിന്റെ വൈജയന്തിയുമേന്തി കുരിശാകുന്ന സിംഹാസനത്തിൽ സ്നേഹത്തിന്റെ മുറിവുകൾ അണിഞ്ഞു് രക്തധാരയുമൊഴുകിനഗ്നരൂപനായ്, ആത്മദാഹവിവശനായ് വേദനയുടെയും യാതനയുടെയും നീർച്ചുഴിയിൽ, ആയാറിൽ മൂന്നാണികളിൽ തൂങ്ങിക്കിടന്ന എന്റെ രക്ഷകാ, നീ എനിക്കുവേണ്ടി മരിച്ചു; എനിക്കുവേണ്ടി മരണശക്തികളെ തകർത്തിട്ടുയിർത്തു; എനിക്കുവേണ്ടി സ്വർഗ്ഗാരോഹണം ചെയ്തു് പിതൃവലഭാഗെ നിന്നു് മദ്ധ്യസ്ഥത ചെയ്യുന്നു. എനിക്കുവേണ്ടി അങ്ങു് അതിപ്രതാപവാനായ് നീതിയുടെ പാരമ്യത്തിൽ മഹത്വത്തോടെ പ്രത്യക്ഷമാകുന്ന ദിവസം അതാ സമാഗതമാകുന്നു. എന്റെ ആത്മാവേ, ഈ മഹത്വപ്രത്യക്ഷതയിൽ തന്റെ വിജയാജഗണത്തിൽ നീ കാണുമോ? നിനക്കുവേണ്ടിയല്ലേ അവൻ മരിച്ചതു്? അതേ, അവൻ എനിക്കുവേണ്ടി മരിച്ചു.

# തോററവൻ ജയാളിയായി മാറുന്നു

(ഫാദർ സി. വി. ജോൺ, മദ്രാസ്)

സാങ്കേതികവിഷയങ്ങളെക്കുറിച്ചുള്ള അറിവും ശാസ്ത്രീയ ജ്ഞാനവും വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഒരുകാലഘട്ടമാണല്ലോ ഇതു്. പ്രയാസമെന്നു വിചാരിച്ചിരുന്ന പല കാര്യങ്ങൾ മനുഷ്യൻ അവന്റെ ബുദ്ധിയിൽ പിടിച്ചടക്കി. മനുഷ്യൻ കണ്ടുപിടിച്ച കാര്യങ്ങളുടെ ഒരു നീണ്ട പട്ടിക പറവാൻ പ്രയാസമില്ല. സമയത്തേയും ദൂരത്തേയും മനുഷ്യൻ ജയിച്ചു, ചന്ദ്രഗോളത്തിലും കൊടി കുത്തി. എന്നാൽ ഇതിലൊക്കെ അൽഭുതം അനേകകാര്യങ്ങളുടെ നേട്ടം സംബന്ധിച്ചു ബുദ്ധിമാനും ജയാളിയുമെന്നു് അഭിമാനിക്കുന്ന മനുഷ്യൻ അവനെത്തന്നെ ജയിപ്പാൻ കഴിവില്ലാതെ പരാജയവും, ലജ്ജയും, അസ്വസ്ഥതയും, ശിക്ഷയും അനുഭവിക്കുന്നു എന്നുള്ളതാണു്.

ഒരു മഹായുദ്ധം ലോകത്തുനടന്നുകൊണ്ടിരിക്കയാണെന്നുള്ള കാര്യം ഓർത്തിരിക്കേണ്ടതാണു്. യുദ്ധത്തിൽ നേതൃത്വം വഹിക്കുന്നതു രണ്ടുപേരാണു്. ഒരു വശത്തു് പ്രകാശത്തിന്റെ ഇരിപ്പിടമായ ദൈവവും മറുവശത്തു് അന്ധകാരത്തിന്റെ അധിപതിയായ സാത്താനും സകല തിന്മകളുടെയും ഇരിപ്പിടമായ സാത്താൻ ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ടമനുഷ്യനെ വിശുദ്ധാവസ്ഥയിൽ നിന്നും തെററിച്ചു് താഴെ ഇട്ടു. അതുമൂലം സകല മനുഷ്യരും ആ പാപത്തിനു് ഓഹരിക്കാരായി സാത്താന്റെ പിടിയിൽ അമർന്നുപോയി. എല്ലാവരും ഒന്നുപോലെ, വഴിതെററിപ്പോയ ആടിനെപ്പോലെ ആശ്വാസമില്ലാതെ അലഞ്ഞുനടക്കുകയാണു്. ദൈവദത്തമായി ലഭിച്ചിരുന്ന സന്തോഷവും സമാധാനവും മനുഷ്യനു് നഷ്ടപ്പെട്ടു. മനുഷ്യഹൃദയം ഒരു യുദ്ധക്കളമായി രൂപാന്തരപ്പെട്ടു. ഇതു് നമുക്കു് അനുഭവമുള്ള സംഗതിയാണല്ലോ. സത്യം, നീതി, വിശുദ്ധി, താഴ്മ, സ്നേഹം ആദിയായ ആത്മീയമൂല്യങ്ങളുള്ള മനുഷ്യൻ അസത്യം, അനീതി, അശുദ്ധി, നിഗളം, സ്വാർത്ഥത ആദിയായ പൈശാചികശക്തികളോടു് യുദ്ധം നടത്തുകയാണു്. യുദ്ധത്തിൽ നിസ്സഹായനായി വീഴുന്നതു് മനുഷ്യനാണു്. മനുഷ്യൻ ആത്മാവിന്റെ പ്രേരണകളെ ത്യജിച്ചിട്ടു് പൈശാചിക ചിന്തകൾക്കും പ്രവൃത്തികൾക്കും അടിമയായി കഴിഞ്ഞുകൂടുന്നു. വ്യക്തികളുടെ അനുഭവത്തിൽ ഏററക്കുറച്ചിൽ കാണും. എന്നാൽ എല്ലാവരും ഒന്നുപോലെ നേർവഴിവിട്ടു് തെററി ഉഴലുകയാണെന്നത്രെ സങ്കീർത്തനക്കാരൻ പറഞ്ഞിരിക്കുന്നതു്. യുദ്ധത്തിൽ മുറിവേററു് അവശനാകുന്ന മനുഷ്യനെ സഹായിപ്പാൻ ആയുധങ്ങളും, ഭക്ഷണപാനീയങ്ങളും ഔഷധങ്ങളുമായി ഒരു വലിയ യോദ്ധാവു് അടുത്തുവന്നാൽ അതിൽപരം സന്തോഷം ഉണ്ടാകാനുണ്ടോ? ഒരു യോദ്ധാവു് മനുഷ്യനെ സഹായിപ്പാനായി വന്നു. ഭൂലോകത്തിലുണ്ടായ മഹാസംഭവം അതാണു്. മനുഷ്യവംശത്തിനു് ലഭിച്ചിട്ടുള്ള മഹാസന്തോഷവർത്തമാനവും അതാണു്. ആ കാര്യമത്രെ വി. സഭ ഉപദേശങ്ങളാലും പ്രാർത്ഥനകളാലും വിശുദ്ധ ഏവൻഗേലിയോൻ വഴിയായും നമ്മെ അറിയിച്ചു് ഭരമേൽപ്പിച്ചിരിക്കുന്നതു്. സാത്താന്റെ പിടിയിൽ നിന്നും മനുഷ്യനെ വിടുർത്തി അവനെ ദൈവമകനാക്കുവാൻ മനുഷ്യനെ സമീപിച്ച യോദ്ധാവു് മനുഷ്യനായിത്തീർന്ന ദൈവമായ യേശുമശിഹാ ആകുന്നു. രക്ഷ നൽകിയവനും രക്ഷയും യേശു തന്നെ. എന്നാൽ, നൽകപ്പെട്ട രക്ഷയെ അഗണ്യമായി വിചാരിച്ചാൽ എങ്ങിനെ രക്ഷിക്കപ്പെട്ടവർ കഴിയും? രക്ഷയുടെ വില പലപ്പോഴും വിസ്മരിക്കപ്പെട്ടുപോകുന്നു. രക്ഷ ചെലവില്ലാതെ ഉണ്ടാക്കിയതാണെന്നു് വിചാരിച്ചുപോകരുതു്. "വ്യർത്ഥവും പിതൃപാരമ്പര്യവുമായുള്ള നിങ്ങളുടെ നടപ്പിൽ നിന്നു നിങ്ങളെ വീണ്ടെടുത്തിരിക്കുന്നതു് പൊന്നു്, വെള്ളി മുതലായ അഴിഞ്ഞുപോകുന്ന വസ്തുക്കളെകൊണ്ടല്ല ക്രിസ്തു എന്ന നിർദ്ദോഷവും നിഷ്കളങ്കവുമായ കുഞ്ഞാടിന്റെ വിലയേറിയ രക്തം കൊണ്ടത്രെ എന്നു നിങ്ങൾ അറിയുന്നുവല്ലോ." (1 പത്രോ. 1:18,19) രക്ഷാകരമായ പ്രവൃത്തനത്തിൽ സ്വന്തജീവൻ ബലിയായി അർപ്പിക്കേണ്ടതു് ആവശ്യമായി വന്നപ്പോൾ ആടുകളെ തേടിവന്ന നല്ല ഇടയനായ യേശു നമുക്കുവേണ്ടി തന്റെ ജീവനെ കുരിശിൽ അർപ്പിക്കയാണല്ലോ ചെയ്തതു്. ദൈവം സ്നേഹം തന്നെ ആകുന്നു. ദൈവം നമ്മെ സ്നേഹിച്ചു. മഹാസ്നേഹമാണു് നാം ക്രൂശിൽ കാണുന്നതു്. ഈ നോമ്പുകാലത്തു്, ക്രൂശിക്കപ്പെട്ടവനായ മശിഹായെ കൂടുതൽ പ്രാവശ്യം നാം ധ്യാനിക്കണം. മിശിഹാ നമ്മെ സ്നേഹിച്ച മഹാസ്നേഹത്തെ ഓർത്തു് തന്നെ സ്തുതിച്ചു് സ്തോത്രം ചെയ്യുകയും കുരിശുവരച്ചുകുമ്പിട്ടു് തന്റെ തൃപ്പാദങ്ങ

ളെ ചുംബിക്കുകയും തിരുമുമ്പാകെ നമ്മെത്തന്നെ സമർപ്പിച്ചുകൊടുക്കുകയും ചെയ്യണം. അങ്ങനെ ചെയ്യത്തക്കവണ്ണമാണ് വി. സഭ നോമ്പിലെ യാമനമസ്കാരങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നത്. ഈ അനുഷ്ഠാനം പരിശുദ്ധവും ശക്തിയേറിയതുമാണ്. നമ്മുടെ പിതാക്കന്മാർ നിഷ്ഠയോടുകൂടി നോമ്പുനോറ്റ് ഈ അനുഷ്ഠാനത്തിൽ നിന്നും പ്രാപിച്ച ജീവിതവിജയംകൊണ്ട് പരിശോഭിച്ചവരാണ്. പക്ഷെ ഇതുകൊണ്ടായില്ല. ഇത് ജീവിതത്തിന്റെ ഒരു പടിയും സമ്പൂർണ്ണമായ ജയത്തിലേക്ക് വഴിനടത്തുന്ന ഗോവണിയുമാണ്.

ദൈവം മനുഷ്യർക്കുവേണ്ടി മനുഷ്യനായി കഷ്ടം സഹിച്ച് സ്വയം ബലി അർപ്പിച്ചപ്പോൾ മനുഷ്യനെ തെറ്റിച്ചുകൊണ്ടിരുന്ന സാത്താൻ ലജ്ജിതനായി അവൻ പരാജയപ്പെട്ടു, അവന്റെ തല ചതഞ്ഞുപോയി. സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തലയെ ചതയ്ക്കുമെന്നുള്ള വാഗ്ദത്തം കുരിശിൽ നിവൃത്തിയായി. കാൽവറിയിൽവച്ച് സാത്താൻ തോറ്റു. മിശിഹാ ജയിച്ചു. യേശുമിശിഹായിൽ ശരണപ്പെട്ട് തന്റെ സ്നേഹത്തിൽ വസിക്കുന്നവർക്ക് ആ ജയം തങ്ങളുടെ ജയമായി അനുഭവപ്പെടും. മിശിഹാ ഉള്ളിലുള്ളവരായി ജീവിക്കുന്നവർ ഇനിയും സാത്താന്റെ അടിമകളല്ല, പിന്നെയോ ജയം പ്രാപിച്ചവരത്രെ. നമ്മൾ യേശുമിശിഹായിൽ വസിക്കുകയും മിശിഹാ നമ്മിൽ വസിക്കുകയും വേണം. അപ്പോഴാണ് ജയാളികളായി നാം രൂപാന്തരപ്പെടുന്നത്. അതിനുള്ള മാർഗ്ഗം, സകലർക്കും ജയവും രക്ഷയും ജീവനും നല്കേണ്ടതിന് ഒരിക്കലായി കുരിശിൽ ബലിഅർപ്പിച്ച മിശിഹായുടെ ശരീരവും രക്തവും അനുഭവിക്കുക എന്നുള്ളതാണ്. "എന്റെ ശരീരം തിന്നുകയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു". (വി. യോഹന്നാൻ 6:56) നിത്യജീവനായുള്ള ആഹാരം തീർന്നുപോകാതെ എല്ലാ തലമുറക്കാരും അനുഭവിപ്പാൻ തക്കവണ്ണമത്രെ അത് തന്റെ തിരുശരീരരക്തങ്ങളായി വി. കുർബ്ബാന മുഖാന്തിരം കർത്താവ് സ്ഥാപിച്ചുതന്നിരിക്കുന്നത്.

വി.കുർബ്ബാനഅനുഭവിക്കുന്നവർ സ്വയപരിശോധനനടത്തി, അനുതപിച്ച് പ്രാർത്ഥിച്ചൊരുങ്ങണം. ആരോടെങ്കിലും ഭിന്നതയോ വൈരാഗ്യമോ ഉണ്ടെങ്കിൽ അതെല്ലാം പറഞ്ഞു തീർത്ത് സ്നേഹത്തിലാകണം. ആർക്കെങ്കിലും എന്തെങ്കിലും കൊടുക്കാനുണ്ടെങ്കിൽ കൊടുത്തുതീർക്കണം. അതിനുടനെ കഴിവില്ലങ്കിൽ അവരോട് കൊടുത്തുതീർക്കാമെന്ന സമാധാനം പറയണം. ആരെങ്കിലും ദോഷം ചെയ്തിട്ടുണ്ടെങ്കിൽ അതും കർത്താവിന്റെ നാമത്തിൽ അവരോട് ക്ഷമിക്കണം. എല്ലാവരുമായി നിരപ്പായിട്ട് പ്രാർത്ഥിച്ചൊരുങ്ങി കുമ്പസാരിക്കണം. അതുകഴിഞ്ഞിട്ടാണ് വി. കുർബ്ബാന അനുഭവിക്കേണ്ടത്. അപ്പോൾ സാത്താൻ ലജ്ജിതനായി പുറകോട്ടോടും. എന്തെന്നാൽ വി. കുർബ്ബാന അനുഭവിച്ചവൻ ഇനിയും ഏകനല്ല. അവൻ മിശിഹായിലും മിശിഹാ അവനിലും ആയിത്തീർന്നു. അവൻ ശക്തിപ്രാപിച്ച് രൂപാന്തരപ്പെടും. "ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു." അവനിൽ നിന്ന് സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം എന്നീ ആത്മാവിന്റെ ഫലങ്ങൾ പുറപ്പെടുകയും ചെയ്യും. ഇതാണ് ജയം. വീണവൻ ക്രിസ്തുവിൽ എഴുന്നേൽക്കുന്നു, ക്ഷീണിച്ചവശനായവൻ ആത്മീയാഹാരം കഴിച്ച് ജീവനും ശക്തിയും പ്രാപിക്കുന്നു, പൈശാചികസ്വഭാവമുള്ളവൻ ആത്മസ്വഭാവമുള്ളവനായി രൂപാന്തരപ്പെടുന്നു, നിഗളി താഴ്മകൊണ്ടുനിറയുന്നു, കോപി ക്ഷമയുള്ളവനായിത്തീരുന്നു. തിന്മ ചെയ്തവൻ നന്മ ചെയ്യുന്നവനായി വ്യത്യാസപ്പെടുന്നു, സ്വാർത്ഥപരൻ നിസ്വാർത്ഥനായി എല്ലാവരെയും സ്നേഹിക്കയും ഞെരുക്കത്തിലും പ്രയാസത്തിലും ഇരിക്കുന്നവരെ സഹായിക്കയും ചെയ്യുന്നു. ലൗകികകാര്യങ്ങളിൽ ശരണം വച്ചവൻ ആത്മീയ കാര്യങ്ങളിൽ തീഷ്ണത ഉള്ളവനായി പ്രാർത്ഥിക്കയും സഭാപ്രവർത്തനങ്ങൾക്ക് ഉദാരമായി കൊടുക്കയും ചെയ്യുന്നു, പ്രതികൂല ചുറ്റുപാടുകളിൽ അമ്പരന്നുപോയവൻ ദൈവത്തിൽ സന്തോഷിച്ച് പ്രത്യാശ ഉള്ളവനായി ജീവിക്കുന്നു, പരീക്ഷകളിൽ തോറ്റവൻ ജയാളിയായി മാറുന്നു. സകലവും ജയാളിയായ മിശിഹായിലത്രെ. യേശുക്രിസ്തുവിലുള്ള ജയജീവിതം അനുഭവമാകുന്നതിനും അതിൽ വളരുന്നതിനും സാത്താന്റെ നേരേയുള്ള ശക്തിയേറിയ ആയുധമാകുന്ന നോമ്പനുഷ്ഠാനവും വി. കുർബ്ബാനാനുഭവവും നമുക്കെല്ലാവർക്കും സഹായമായിത്തീരട്ടെ.



# കർത്താവിന്റെ ഉയിർത്തെഴുനേൽപ്പ്

(മല്പാൻ ഫാദർ എൻ. ഏ. യൂഹാനോൻ)

മഹാന്മാരുടെ ജന്മദിനവും മരണദിനവും അവരുടെ ആരാധകർ കുറേക്കാലം സ്മരിക്കുക സാധാരണമാണ്. അവരുമായി സമ്പർക്കമില്ലാത്ത ഒരു പുതിയ തലമുറ വന്നുകഴിയുമ്പോൾ അവരിൽ പലരുടെയും സ്മരണകൾ ഏതാണ്ട് നാമാവശേഷമായിത്തീരുകയും ചെയ്യുന്നുണ്ട്. എന്നാൽ യേശുക്രിസ്തുവിന്റെ ജനനവും രക്ഷാകരവ്യാപാരങ്ങളും മരണവും ഉയിർത്തെഴുനേല്പുമെല്ലാം എക്കാലവും സ്മരിക്കപ്പെടുന്നു. യേശുക്രിസ്തുവിന്റെ അതുല്യതയുടെ (Uniqueness) കാരണങ്ങളിൽ ഒന്ന് തന്റെ ഉയിർത്തെഴുനേല്പാണ്. ഈ ഉയിർപ്പിലുള്ള വിശ്വാസം ക്രൈസ്തവസഭയുടെ ഒരു അടിസ്ഥാനതത്വമാണ്.

## A ഉയിർപ്പിന്റെ പ്രത്യേകതകൾ

വേദപുസ്തകത്തിൽ അനേകം ഉയിർപ്പുകൾ കാണാം. പഴയനിയമത്തിലും പുതിയനിയമത്തിലും അനേകർ മരണാനന്തരം ജീവിച്ചെഴുനേല്പിക്കപ്പെട്ടിട്ടുണ്ട്. അവർ മരിച്ചതിനുശേഷം പ്രാണൻ വീണ്ടും ശരീരത്തിൽ പ്രവേശിച്ചിട്ട് പഴയ ശരീരപ്രകൃതിയോടെ കുറേക്കാലംകൂടി ഭൂമിയിൽ ജീവിച്ചിരുന്നു. പോയ ജീവൻ തിരികെ വന്നതേയുള്ളു. അതുകൊണ്ട് പൊതുവായ മരണത്തിൽനിന്ന് അവർ രക്ഷപെട്ടിട്ടില്ല. അവർ വീണ്ടും പതിവിൻപ്രകാരമുള്ള മരണം അനുഭവിക്കയും ദ്രവിക്കയും ചെയ്തുപോയി. എന്നാൽ കർത്താവിന്റെ ഉയിർപ്പ് ഇവയിൽനിന്നെല്ലാം തുലോം വിഭിന്നമാണ്. താൻ മരണത്തിന്റെ സ്വാധീനത്തിൽ നിന്നു സ്വതന്ത്രനാകയും, മരണത്തിന്റെ അധികാരത്തെ തകർക്കുകയും ചെയ്തു. അന്ത്യനാളിൽ മനുഷ്യജാതിക്കു പൊതുവേ സംഭവിക്കാനിരിക്കുന്ന മഹത്വീകരണ പുനരുത്ഥാനത്തിന്റെ അച്ചാരമായിട്ടാണ് കർത്താവ് ഉയിർത്തെഴുനേറ്റത്. ആ നിലയിലാണ് മരിച്ചവരിൽ ആദ്യജാതൻ എന്ന പേരിൽ താൻ അറിയപ്പെടുന്നതും. സ്ഥലകാല പരിമിതികൾക്ക് ഒതുക്കിനിർത്തുവാനാവാത്ത സ്ഥിതിവിശേഷം ആ ഉയിർത്തെഴുനേല്പുകൊണ്ട് ലഭിക്കുന്നു. ജീവൻ തിരികെ ലഭിക്ക മാത്രമല്ല പദാർത്ഥമയമായ ശരീരം തേജസ്കരിക്കപ്പെട്ട നിലയിൽ ആയിത്തീരുകയും ചെയ്യുന്നു. അതുകൊണ്ടാണ് കബറിന്റെ മുദ്രക്ക് ഭംഗം വരാതെ ബഹിർഗമിക്കയും അടച്ചിട്ടിരുന്ന മുറിയിൽ, വാതിൽ തുറക്കാതെ പ്രവേശിക്കയും ചെയ്തത്. തേജസ്കരിക്കപ്പെട്ട ശരീരമല്ലായിരുന്നുവെങ്കിൽ സ്വർഗ്ഗാരോഹണം ചെയ്ക സാദ്ധ്യമല്ലായിരുന്നു. അന്ത്യകാഹളത്തിങ്കൽ ഒരു കണ്ണിമ നേരത്തിനുള്ളിൽ, ജീവനോടെ ശേഷിക്കുന്നവർ രൂപാന്തരപ്പെടുന്നത് ഈ അവസ്ഥയിലേക്കാണ്. ഏലിയാ ദീർഘദർശിക്ക് സംഭവിച്ചത്, മരിക്കാതെയുള്ള രൂപാന്തരീകരണമാണ്.

കർത്താവിന്റെ ഉയിർപ്പ് ഒരു ചരിത്രസത്യമാണ്. യേശുക്രിസ്തു, ജീവിച്ചിരുന്ന ഒരു ചരിത്രപുരുഷൻ ആയിരുന്നുവെന്ന് ഏതു് അവിശ്വാസിയും നിരീശ്വരനും സമ്മതിക്കുന്നുണ്ട്. എന്നാൽ തന്റെ ഉയിർപ്പ്, സ്വർഗ്ഗാരോഹണം, പുനരാഗമനം മുതലായവ അതിന്റെ ആക്ഷരികാർത്ഥത്തിൽ അനേകരും ഗ്രഹിക്കുകയോ വിശ്വസിക്കുകയോ ചെയ്യുന്നില്ല. തന്റെ ജനനം, അത്ഭുതപ്രവൃത്തികൾ, ക്രൂശുമരണം എന്നിവ, നടന്ന സത്യങ്ങളാണെന്നു സമ്മതിക്കുന്നവർ, അതിന്റെ ശേഷം കാര്യങ്ങളായ ഉയിർപ്പു മുതലായവ തള്ളിക്കളയുന്നത് വലിയ യുക്തിഭംഗമാണ്. ഒരാളിന്റെ കുറേക്കാര്യങ്ങൾ വിശ്വസിക്കുന്നതും കുറേക്കാര്യങ്ങൾ തള്ളിക്കളയുന്നതും ശരിയല്ല.

കർത്താവിന്റെ ഉയിർപ്പ് ക്രൂശിന്റെ മറുവശമാണ്. ഒരാളിന്റെ ജനനം മുതൽ മരണം വരെയുള്ള ജീവിത ഭാഗത്തിന്റെ നേട്ടം കൊണ്ടാണ് ആ ആളിന്റെ വ്യക്തിത്വത്തിന്റെ ഈട് സാധാരണയാളുകൾ നിശ്ചയിക്കുന്നത്. അതുപോലെ കർത്താവിന്റെ കഷ്ടതകളും ക്രൂശിലെ ത്യാഗപൂർവ്വകമായ മരണവും വരെയുള്ള സംഗതികൾ മാത്രമേ ചിലർ ക്രിസ്തീയ പ്രസംഗങ്ങൾക്ക് ആധാരമായി എടുക്കുന്നുള്ളു "യേശുക്രിസ്തു ക്രൂശിൽ നമുക്കായി മരിച്ചു; അവന്റെ രക്തത്താൽ നാം വീണ്ടെടുക്കപ്പെട്ടിരിക്കുന്നു" എന്നു മാത്രമാണ് അവർക്കു പറയാനുള്ളത്. കർത്താവ് ഉയിർത്തില്ലായിരുന്നുവെങ്കിൽ, ക്രൂശിൽ മരിച്ചതുകൊണ്ടുമാത്രം നമുക്കു വിശേഷിച്ച് യാതൊരു പ്രയോജനവും ലഭിക്കുമായിരുന്നില്ല. ഉയിർപ്പില്ലായിരുന്നെങ്കിൽ കർത്താവിന്റെ ജീവിതം വെറുമൊരു ഇതിഹാസകഥയെക്കാൾ പ്രയോജനം ചെയ്യുമായിരുന്നില്ല. ഉയിർപ്പില്ലായിരുന്നുവെങ്കിൽ ഇതര മതങ്ങളെക്കാൾ കൂടുതലായ ഒരു സന്ദേശമോ

ഒരു സംഭാവനയോ ലോകത്തിനു കൊടുക്കുവാൻ ക്രിസ്തുമതത്തിനു കഴിയാതെ പോയേനേ. ക്രൂശിന്റെ ഇപ്പുറത്തു് അപമാനം, ശിക്ഷ, കഷ്ടത പാപത്തിന്റെ ഭയങ്കരത മുതലായവയേ കത്താവിനു മുമ്പു് അറിഞ്ഞിരുന്നുള്ളു. എന്നാൽ കത്താവിന്റെ ക്രൂശിന്റെ മറുവശത്തു് യഥാക്രമം, മഹത്വീകരണം, രക്ഷ, കഷ്ടതയിന്മേലുള്ള ജയം പാപവിമുക്തി ഇതെല്ലാം കാണുന്നു. ഉയിർപ്പില്ലാത്ത ഒരു ക്രിസ്തുവിനെക്കുറിച്ചോ, ഉയിർപ്പിൻ സന്ദേശമില്ലാത്ത ഒരു ക്രൈസ്തവ സഭയേക്കുറിച്ചോ വിഭാവനം ചെയ്കയാണെങ്കിൽ അതു് എങ്ങനെയിരിക്കുമെന്നു് ഒരെത്തുംപിടിയും കിട്ടുന്നില്ല.

കത്താവിന്റെ ഉയിർപ്പു് മനുഷ്യത്വത്തിന്റെ മഹത്വീകരണമായിരുന്നു. കത്താവിന്റെ പ്രവൃത്തികൾ ഏതാനും ആളുകൾക്കോ സ്ഥലത്തേക്കോ മാത്രം വേണ്ടിയുള്ളതല്ലായിരുന്നു. പ്രത്യുത മനുഷ്യകുലത്തെ പ്രതിനിധാനം ചെയ്തുകൊണ്ടുള്ളതായിരുന്നു. മനുഷ്യവർഗ്ഗം കടന്നുപോകേണ്ട പടികളെല്ലാം കത്താവു സ്വശരീരംകൊണ്ടു നിറവേററി. ആദാമ്യവർഗ്ഗത്തിന്റെ തലയായ താൻ പോയ മാർഗ്ഗത്തിൽകൂടെ, ഉടലിനും അവയവങ്ങൾക്കും പോകാതിരിക്കുക സാദ്ധ്യമല്ല. അതുകൊണ്ടു് കർത്താവു ചെയ്തിട്ടുള്ളതും ഇന്നും പിതൃസന്നിധിയിൽ ചെയ്തുകൊണ്ടിരിക്കുന്നതുമായ പ്രവർത്തനങ്ങൾക്കു് ഒരു പ്രാതിനിദ്ധ്യ സ്വഭാവം കൂടെയുണ്ടു് (Vicarious act). തന്റെ ക്രൂശിലെ പരമയാഗം കൊണ്ടു്, പാപം ആവിർഭവിക്കുന്നതിനു മുമ്പുള്ള പരിശുദ്ധാവസ്ഥയിലേക്കു നമ്മുടെ മനുഷ്യത്വത്തെ യഥാസ്ഥാനപ്പെടുത്തുക മാത്രമല്ല, നമ്മുടെ മനുഷ്യത്വം മഹത്വീകരിക്കപ്പെട്ട അവസ്ഥയിൽ ആയിത്തീരുവാൻ വേണ്ട കാര്യങ്ങൾകൂടെ സാധിക്കുകയുമാണു് ചെയ്തതു്. അതിലേക്കു് ആദ്യമായി താൻതന്നെ മഹത്വീകരിക്കപ്പെട്ടവനായി ഉയിർത്തു.

## B ഉയിർപ്പിന്റെ സന്ദേശം

1. കത്താവു് ജീവിച്ചിരിക്കുന്നു. ഇതു നാം വിശ്വസിക്കേണ്ടതായ ഒരു സത്യമാകയാലും, അപ്പോസ്തോലന്മാരുടെ പ്രേഷിത വൃത്തിക്കു് ഈ വിശ്വാസം അനുപേക്ഷണീയമായിരുന്നതു കൊണ്ടും ഉയിർപ്പിനുശേഷം നാല്പതു ദിവസങ്ങളോളം താൻ ശിഷ്യന്മാർക്ക്... കൂടെക്കൂടെ അവർക്കു പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. "കണ്ടാലും ലോകാവസാനത്തോളം എല്ലാനാളും ഞാൻ നിങ്ങളോടുകൂടിയുണ്ടു്" എന്നു് സഭയോടു കർത്താവു ചെയ്ത വാഗ്ദാനം ക്രിയാത്മകമായിത്തീരുന്നതു്, പലസ്തീൻ രാജ്യത്തിൽ രണ്ടായിരം കൊല്ലക്കാലംമുമ്പു് ഏതാനും നാൾ ചെയ്തുകൊണ്ടിരുന്ന കാര്യങ്ങൾ, ലോകമെങ്ങും, എക്കാലവും എന്നേക്കും നടക്കത്തക്കവണ്ണമുള്ള ഒരു സ്ഥിതിയിൽ കർത്താവു് ആയിത്തീരുന്നതുകൊണ്ടേ സാധിക്കുമായിരുന്നുള്ളു. യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നേക്കും ഒരുപോലെ തന്നെ. മനുഷ്യനോടുള്ള തന്റെ ബന്ധത്തിനു് എന്തെങ്കിലും ശിഥിലീകരണമോ മനുഷ്യനോടുള്ള പെരുമാററത്തിനോ മനോഭാവത്തിനോ എന്തെങ്കിലും വ്യത്യാസമൊ സംഭവിച്ചിട്ടില്ല തന്നെ. ഈ ഒരു ഉറപ്പു കിട്ടാതെ നമ്മുടെ ക്രിസ്തീയ ജീവിതം കെട്ടിപ്പണിയാൻ സാദ്ധ്യമല്ല. അവ്യക്തങ്ങളായ തത്വങ്ങളിന്മേലോ, ഉറപ്പില്ലാത്ത ആദർശങ്ങളിന്മേലോ അല്ല, ജീവിച്ചിരിക്കുന്നവനായ ഒരു വ്യക്തിയിന്മേലത്രേ നമ്മെ കല്ലുകളായി ചേർത്തു പണിയേണ്ടതു്. തത്വസംഹിതകളോ മതത്തിന്റെ ശാസ്ത്രീയ പഠനമോ അല്ല നമുക്കു രക്ഷ തരുന്നതു്; ജീവിച്ചിരിക്കുന്നവനായ യേശുക്രിസ്തുവാണു്. പാവപ്പെട്ടവരും ലോകദൃഷ്ടിയിൽ വിലപ്പിടിപ്പില്ലാതിരുന്നവരുമായ അപ്പോസ്തോലന്മാരും, രക്തസാക്ഷികളും, ലോകത്തിലേ ഏതു രണവീരന്മാരെക്കാളും ധീരന്മാരായതു് ജീവിച്ചിരിക്കുന്നവനായ ക്രിസ്തുവിനോടുള്ള ഉററബന്ധം കൊണ്ടാണു്. പീഡകളുടെയും യാതനകളുടെയും അഗ്നിപരീക്ഷണങ്ങളിൽകൂടി, സുവിശേഷത്തിനു പ്രചാരം സിദ്ധിച്ചതും സഭ വളർന്നതുമെല്ലാം ജീവിച്ചിരിക്കുന്ന കർത്താവിലുള്ള വിശ്വാസത്താലാണു്. "ഞാൻ ഉയർത്തപ്പെട്ടമ്പോൾ സകലരെയും എങ്കലേക്കു് ആകർഷിക്കും" എന്നു താൻ അരുളിച്ചെയ്യുന്നു.

2 നാമും ഉയിർക്കുമെന്നുള്ള വിശ്വാസം അഥവാ മരണത്തോടുള്ള വെല്ലുവിളി മരണം, മരണാനന്തര ജീവിതം, ഉയിർപ്പു് മുതലായവയെക്കുറിച്ചു് കത്താവു് വെളിപ്പെടുത്തിയത്ര ന്നിടത്തോളം വേറെ ആരും വെളിപ്പെടുത്തിയിട്ടില്ല. നമ്മുടെ ഭാവിയെ സംബന്ധിച്ചിടത്തോളം ഇരുളടഞ്ഞ ഊഹാപോഹങ്ങളോ, അസ്ഥിരങ്ങളായ അനുമാനങ്ങളോ അല്ല വ്യക്തമായ കാര്യങ്ങളാണു് കൺമുമ്പിൽ വരച്ചുകിട്ടിയിരിക്കുന്നതു്. വിമാനത്തിലും തീവണ്ടിയിലും യാത്രചെയ്യുന്നവർക്കു സഹായകമായി, അവർ കടന്നുപോകേണ്ട സ്ഥലങ്ങളുടെയും സ്റ്റേഷനുകളുടെയും നിർദ്ദേശചിത്രങ്ങൾ (Guiding map) ചില രാജ്യങ്ങളിൽ നൽകാറുള്ളതുപോലെ, ഈ ലോകത്തിൽ നിന്നു നിത്യജീവനിലേക്കു നാം കടന്നുപോകേണ്ട മാർഗ്ഗങ്ങൾ, പടികൾ മുതലായവ കത്താവു് വരച്ചുതന്നിരിക്കുന്നു. മരണത്തെ ഇനി നാം ഭയപ്പെടേണ്ട. മരണത്തിനു നമ്മുടെമേൽ അധികാരമില്ല. എത്ര ആശ്വാസം! തന്നോടൊന്നിച്ചു് നാം നിത്യമായി വാഴുന്ന ആ ഘട്ടം വരെയുള്ള സകല കാര്യങ്ങളും സ്വന്തം പ്രവൃത്തികളാലും, ഉപദേശങ്ങളാലും കാണിച്ചുതന്നു. ലോകസ്ഥാപനം മുതൽ നിഗൂഢമായി കിടന്നിരുന്ന മർമ്മങ്ങൾ എല്ലാം വെളിപ്പെടുത്തി. മനുഷ്യന്റെ രക്ഷയ്ക്കു് ഇതിൽകൂടുതൽ എന്തെങ്കിലും ചെയ്‌വാനോ, ഇതിൽകൂടുതൽ വെളിപ്പെടുത്തിത്തരുവാനോ ഇല്ലതന്നെ. "മരണമേ നിന്റെ ജയമെവിടെ?" "പാതാളമേ നിന്റെ സംഹാരമെവിടെ?" ഉയിർപ്പിലുള്ള വിശ്വാസത്താൽ നമ്മുടെ ജീവിതം മരണത്തോടുള്ള വെല്ലുവിളി ആയിരിക്കട്ടെ.

3. പാപത്തിനു മരിക്കുകയും നീതിക്കായി ജീവിക്കുകയുംചെയ്യുന്ന ഒരനുഭവം നമ്മിൽ ഉണ്ടായേ തീരൂ. നമ്മുടെ ജീവിതം കത്താവിന്റേതിനോടു സാദൃശ്യപ്പെടുവാൻ അതായതു തന്റെ മരണത്തിനും കബറടക്കത്തിനും ഉയിർപ്പിനും നാം പങ്കാളികളാകാൻ മാമോദീസാ വെള്ളത്തിൽ മുങ്ങുകയും, അതിൽനിന്നു കരേറുകയും ചെയ്തു. (റോമ 6:4-6) മാമോദീസായിലുള്ള കുളി ഒരിക്കലായി കഴിഞ്ഞുവെങ്കിലും അതിന്റെ അനുഭവം ആജീവനാന്തം തുടർന്നുകൊണ്ടിരിക്കണമെന്നുള്ളതു് അനേകരും ഓക്കാത്ത കാര്യമാണു്. നാം ഈ പരിശുദ്ധ നോമ്പിൽകൂടെ ഉയിർപ്പുപെരുനാളിലേക്കു സമീപിച്ചുകൊണ്ടിരിക്കയാണു്. നമ്മുടെ ഉയിർപ്പുപെരുനാളിനു ശേഷമുള്ള ജീവിതം, കഴിഞ്ഞ കാലഘട്ടത്തേക്കാൾ അര ഡിഗ്രിയെങ്കിലും മാറു കൂടിയിരിക്കുമാറു് നാം ശ്രദ്ധിക്കുന്നില്ലെങ്കിൽ ഈ നോമ്പുകൊണ്ടു് നമുക്കു യാതൊരു പ്രയോജനവും ഉണ്ടാവാൻ പോകുന്നില്ല. ഉയിർപ്പിന്റെ ഏററവും വലിയ സന്ദേശം സമാധാനമാണു്. ദൈവവും മനുഷ്യനും തമ്മിലും, ആത്മാവും ശരീരവും തമ്മിലും സ്വർഗ്ഗീയരും ഭൗമികരും തമ്മിലും ഉള്ള ആ വലിയ സമാധാനത്തിന്റെ പ്രശാന്തതയിൽ നാം അലിഞ്ഞുചേർന്നു പോകേണ്ടിയിരിക്കുന്നു. ലോകം തരുന്നതുപോലെയുള്ളതല്ല, കർത്താവു തരുന്നതുപോലെയുള്ള ഒരു സമാധാനം, സഭയിലും ഇടവകകളിലും വർദ്ധമാനമാകയും കത്താവിന്റെ തെരഞ്ഞെടുക്കപ്പെട്ട ജാതി എന്നും 'നീതിക്കുവേണ്ടി ജീവിക്കുന്ന ഒരു ജനത' എന്നും നമ്മെക്കുറിച്ചു് അന്യർ വിധിയെഴുതുകയും ചെയ്‌വാൻ ഇടയാകണം.

# പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവമാകുന്നു

(ഫാദർ വർഗ്ഗീസ് വി. ചെമ്മണ്ണൂർ, ചേലക്കര)

അപ്പോസ്തോലനായ പൗലൂസ് സ്വജാതിയരിൽനിന്നും തെരഞ്ഞെടുക്കപ്പെട്ടവനാകുന്നു. യഹൂദമതനിഷ്ഠകളനുഷ്ഠിക്കുന്നവനും, സുപ്രസിദ്ധ തത്വജ്ഞാനിയായിരുന്ന ഗമാലിയേലിന്റെ പാദത്തിലിരുന്നു് പഠിച്ചവനുമായ ശൌൽ അന്ധമായ മതതീഷ്ണതയുള്ളവനായിരുന്നു. ആ മതഭക്തിയാണു്. തന്റെ മതം അപകടത്തിൽപെട്ട എന്നുള്ള യഹൂദപുരോഹിതന്മാരുടെ ആഹ്വാനാനുസരണം ശൗലിനെ ക്രിസ്ത്യാനികളുടെ ശത്രുവാക്കിത്തീർത്തതു്. അന്നു് സത്യം ഏതാണെന്നു് ശൗലിനു് അറിഞ്ഞുകൂടായിരുന്നു. പാണ്ഡിത്യം അവന്റെ ഹൃദയാന്ധകാരത്തെ അകററിയില്ല. മോശയുടെ പീഠത്തിലുപവിഷ്ടരായിരുന്ന പ്രധാനാചാര്യന്മാരുടെ യഥാർത്ഥരൂപവും ശൗൽ കണ്ടിരുന്നിരിക്കയില്ല. ആ ശൗൽ വിദ്യുല്ലതയുടെ പ്രകാശത്തെ വെല്ലുന്ന പ്രഭാപൂരത്തിലകപ്പെട്ടുകയും, അനന്തരം അന്ധമായിത്തീർന്ന അവന്റെ നയനങ്ങളിൽനിന്നു ചെതുമ്പൽ കണക്കെ ആ ആവരണം നീക്കപ്പെട്ടുകയും ചെയ്തപ്പോൾ അവൻ ഏതൊരു വിശ്വാസത്തെ പറിച്ചെറിയുവാൻ ബദ്ധകങ്കണനായിരുന്നുവോ, അതാണു് സത്യം എന്നു കാണുകയും, ആ സത്യത്തിനു് സാക്ഷിയാകുവാൻ ഭൂതകാലചെയ്തികളെല്ലാം വിസ്മരിച്ചു് തന്റെ ആയസ്സു് സമർപ്പിക്കുകയും ചെയ്തു. അതുകൊണ്ടാണു് ശൗലായിരുന്ന പൗലൂസ്ശ്ലീഹാ പറയുന്നതു്, "മററുള്ളവരോടു് പ്രസംഗിച്ച ശേഷം ഞാൻ തന്നെ കൊള്ളരുതാത്തവനായിപ്പോകാതിരിക്കേണ്ടതിനു് എന്റെ ശരീരത്തെ ദണ്ഡിപ്പിച്ചു് അടിമയാക്കുകയത്രെ ചെയ്യുന്നതു്" എന്നു് (1. കോരി. 9: 27)

ശരീരത്തെ അടിമയാക്കാതെ, ശരീരത്തിനു് അടിമയാകുന്നവരുടെ പ്രസംഗവും പ്രവൃത്തിയും പൊരുത്തപ്പെടുകയില്ല. വിശുദ്ധ പൗലൂസ് ശ്ലീഹാ അതാണു് പറയുന്നതു്. പ്രസംഗിച്ച

ശേഷം കൊള്ളരുതാത്തവനായിത്തീരാതിരിക്കേണ്ടതിന്ന് ജഡികവികാരങ്ങളുടെ അനിയന്ത്രിതമായ പ്രവാഹത്തിൽ അകപ്പെടാതിരിപ്പാൻ ശരീരത്തെ അടിമയാക്കണമെന്ന്. കർത്താവ് ചോദിക്കുന്നു. "കുരുടന്ന് കുരുടനെ വഴികാട്ടുവാൻ കഴിയുമോ" (ലൂക്കോസ്. 6. 39) "നിങ്ങൾ എന്നെ കർത്താവേ, കർത്താവേ എന്ന് വിളിക്കുകയും ഞാൻ പറയുന്നത് ചെയ്യാതിരിക്കുകയും ചെയ്യുന്നത് എന്ത്"!! (ലൂക്കോ. 6:46)

നമ്മുടെ ജീവിതത്തിലെ വിജയവും അപജയവും, പ്രസംഗിക്കുന്നതുപോലെ പ്രവർത്തിക്കുവാനും കല്പിച്ചതുപോലെ ജീവിക്കുവാനുമുള്ള കഴിവിനെ ആശ്രയിച്ചിരിക്കുന്നു.

തെരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയായിരുന്ന യഹൂദജാതിയിൽപെട്ട ഒരു അംഗമായിരുന്ന ശൗൽ മതഭക്തനായിരുന്നു, എങ്കിലും മതാന്ധനായിരുന്നു. ദിവ്യജ്യോതിസ്സിനാലാണ് അവന്റെ അജ്ഞാനതമസ്സ് ദൂരീകരിക്കപ്പെട്ടത്. അനന്തരമുള്ള പൗലൂസിന്റെ ജീവിതം ഒരു ലക്ഷ്യപ്രാപ്തിക്കായുള്ള ഓട്ടമായിരുന്നു. മാർഗ്ഗതടസ്സങ്ങളെല്ലാം തട്ടിനീക്കി കുതിച്ചോടിയ ആ നിർഭയമായ ഓട്ടത്തിന്ന് സമാനമായ ജീവിതത്തെയാണ് ശരിയായ ക്രിസ്തീയ ജീവിതം എന്ന് കണക്കാക്കാവുന്നത്. സാക്ഷാൽ മാനസ്സാന്തരജീവിതമാണത്. പരിശുദ്ധാത്മാഭിഷേകത്താൽ തുറക്കപ്പെട്ട ഉൾക്കണ്ണുകളാൽ കാണുവാൻ സാധിച്ച ക്രിസ്തുനാഥന്റെ ദിവ്യസാമീപ്യമണയുവാനുള്ള ജീവിതം. ബാഹ്യനയനങ്ങൾക്ക് അജ്ഞാതമായിരിക്കുന്ന ക്രിസ്തുയേശുവിന്റെ തിരുമുഖകാന്തികാണുവാൻ പരിശുദ്ധാത്മവ്യാപാരത്താൽ നമ്മുടെയും ഉൾക്കണ്ണുകൾ തുറക്കപ്പെടണം. ശൗലിനെപ്പോലെയുള്ള മതഭക്തി നമുക്കുണ്ടായിരിക്കാം. എന്നാൽ സത്യത്തിന്ന് സാക്ഷികളാകുവാനുള്ള കഴിവാണ് നാം ആർജ്ജിക്കേണ്ടത്. നമുക്കുവേണ്ടി ക്രൂശിന്മേൽ തൂങ്ങിയ ക്രിസ്തുനാഥന്റെ തിരുമുഖം നമ്മുടെ മനോമുകുരങ്ങളിൽ പ്രതിബിംബിക്കണം. ദിവ്യതേജസ്സിലൂടെ ക്രിസ്തുവിന്റെ ശബ്ദം ശ്രവിച്ചവനായ ശൗൽ തന്റെ അനന്തര ജീവിതം മുഴുവനായും ആ ശബ്ദത്തിനുവേണ്ടി സമർപ്പിച്ചു. മാമോദീസായാൽ ക്രിസ്തുവിന്റെ സഹോദരീസഹോദരന്മാരായി ജനിച്ചിട്ടുള്ള നമുക്ക്, തന്റെ തിരുശരീരരക്തങ്ങൾക്ക് പങ്കാളികളാകുന്ന നമുക്ക് ലോകത്തിന്റെ മായാമോഹവലയത്തിൽ നിന്നും മുക്തി നേടി ക്രിസ്തുവിനുവേണ്ടി എന്തു ത്യാഗം സഹിപ്പാൻ കഴിഞ്ഞിട്ടുണ്ട്? ആലോചിച്ചുനോക്കുക. പൗലൂസ് ശ്ലീഹാ പറയുന്നു, "സുവിശേഷത്തിൽ ഒരു പങ്കാളിയാകേണ്ടതിന്ന് ഞാൻ സകലവും സുവിശേഷം നിമിത്തം ചെയ്യുന്നു. ഓട്ടക്കളത്തിൽ ഓട്ടുന്നവർ എല്ലാവരും ഓട്ടുന്നു എങ്കിലും ഒരുവനേ വിരുതുപ്രാപിക്കുന്നുള്ളു എന്ന് അറിയുന്നില്ലയോ? നിങ്ങളും പ്രാപിപ്പാൻ തക്കവണ്ണം ഓട്ടുവിൻ. അങ്കം പൊരുതുന്നവൻ ഒക്കെയും സകലത്തിലും വർജ്ജനം ആചരിക്കുന്നു" (1. കോ. 9:23-29)

ഓട്ടക്കളത്തിൽ ഓടിയാൽ പോരാ; വിരുതു പ്രാപിപ്പാൻ തക്കവണ്ണം ഓടണമെന്നാണ് ശ്ലീഹാ പറയുന്നത്. ലക്ഷ്യമില്ലാത്ത ഓട്ടക്കാരൻ വിരുതു നേടുകയില്ല. വിഘ്നങ്ങളെല്ലാം ചാടിക്കടന്ന് ലാക്കിങ്കലേക്ക് ഓട്ടുവാൻ നല്ല സഹനശക്തിയും പരിശീലനവും ആവശ്യമുണ്ട്. "അതുകൊണ്ട് ഞാൻ ക്രിസ്തുവിനുവേണ്ടി ബലഹീനത, കയ്യേററം, ബുദ്ധിമുട്ട് ഉപദ്രവം, ഞെരുക്കം, എന്നിവ സഹിപ്പാൻ ഇഷ്ടപ്പെടുന്നു." (2. കോരി, 12:10) പൗലൂസ് ശ്ലീഹായുടെ ജീവിതാനുഭവങ്ങൾ വിസ്മയനീയങ്ങളും ലോകപ്രകാരം കൈപ്പുള്ളവയുമാണ്. ക്രിസ്തുവാകുന്ന ലക്ഷ്യത്തിലേക്ക് പാഞ്ഞുകൊണ്ടിരുന്ന തനിക്ക് അഭിമുഖീകരിക്കേണ്ടി വന്ന പ്രതിബന്ധങ്ങളിൽ, "എന്റെ കൃപ നിനക്കുമതി" എന്നരുളിച്ചെയ്ത അരുമനാഥന്റെ സാന്ത്വനസ്വനം വി. പൗലൂസിനെ ഏതു ത്യാഗത്തിനും ശക്തനാക്കിത്തീർത്തു. നിസ്സാരമായ ഒരു പ്രയാസമുണ്ടായാൽ, ചെറിയ ഒരു വേദനയുണ്ടായാൽ, അല്പനഷ്ടം സംഭവിച്ചാൽ നിരാശാഗർത്തത്തിലേക്കു നിപതിക്കുന്ന നമുക്ക് ഓട്ടത്തിൽനിന്നും വിരമിച്ച് പിൻതിരിയുവാൻ ക്ഷിപ്രസാദ്ധ്യമാണ്. എന്തുകൊണ്ട്? ഇളകിമറിയുന്ന സാഗരത്തിലൂടെ പ്രയാണം ചെയ്യുന്ന ജീവിതയാനം, സൗഭാഗ്യതീരത്തേക്കാണ് അടുക്കുക എന്നും, അചഞ്ചലമായ ബാഹുക്കളാലാണ് നമ്മുടെ ജീവിതയാനപാത്രം നയിക്കപ്പെടുന്നതെന്നും, പരിപൂർണ്ണവിശ്വാസമില്ലാത്തതുകൊണ്ടു തന്നെ. നമ്മുടെ ജീവിതം ക്രിസ്തുവിനുവേണ്ടിയും, ക്രിസ്തുവിനെ പ്രാപിക്കുവാനുള്ളതുമാണെന്നുള്ള ഉത്തമബോദ്ധ്യത്തോടുകൂടിയാണ് നയിക്കുന്നതെങ്കിൽ യാതൊന്നുകൊണ്ടും നമ്മുടെ വിശ്വാസത്തെ ഇളക്കുവാൻ സാദ്ധ്യമല്ല. നാം ആത്മാർത്ഥമായി ക്രിസ്തുവിനെ വിശ്വസിക്കുന്നുണ്ടോ? സ്നേഹിക്കുന്നുണ്ടോ? "കർത്താവിനെ സ്നേഹിക്കാത്തവൻ ഏവനും ശപിക്കപ്പെട്ടവൻ" (1. കോരി 16: 22) അനർത്ഥങ്ങൾ വരുമ്പോൾ അഭിലാഷങ്ങൾ നിറവേറാതിരിക്കുമ്പോൾ, ഉല്ലാസങ്ങൾക്ക് പ്രതിബന്ധം നേരിടുമ്പോൾ തളരുന്നവരുടെ വിശ്വാസം അസ്ഥിരമാകുന്നു. "ഒന്നും സംശയിക്കാതെ, വിശ്വാസത്തോടെ യാചിക്കണം. സംശയിക്കുന്നവൻ കാററടിച്ചുലയുന്ന കടൽ തിരയ്ക്കു സമൻ" (യാക്കോ 1.:6) കടൽത്തിരയുടെ ചലനഗതി നോക്കുക. കാററടിക്കുമ്പോൾ കടലിലെ തിരമാലകൾക്ക് മുഴക്കവും ഗതിവേഗതയും ഉണ്ടാകുമെന്നല്ലാതെ പരിധിക്കപ്പുറം കടക്കുകയില്ല. അങ്ങനെ മുമ്പോട്ടും പിമ്പോട്ടും അടിച്ചുകൊണ്ടിരിക്കുന്ന കല്ലോലങ്ങളുടെ ഉഗ്രമുഴക്കം പരിഭ്രമജനകമായി തോന്നാമെങ്കിലും അതിന്റെ ഗതി മാററമില്ലാത്തതാണ്. അതുകൊണ്ട് കർത്താവിനെ സംശയിക്കുന്നവനും കാററടിച്ചുലയുന്ന കടൽതിരയ്ക്ക് സമനാണെന്ന് ശ്ലീഹാ പറയുന്നു. അവന്റെ ശബ്ദം ഉഗ്രമായിരിക്കാമെങ്കിലും അവന്റെ ചലനം മുമ്പോട്ടും പിമ്പോട്ടും ആയിരിക്കും. അതുകൊണ്ട് ഓട്ടക്കളത്തിൽ ഓടേണ്ടവനായ അവൻ ഓട്ടം ആരംഭിച്ച സ്ഥാനത്തു തന്നെയാണ് നിൽക്കുന്നത്. ലക്ഷ്യത്തിലേക്ക് അവൻ സമീപിക്കുകയില്ല. അവന്റെ ലക്ഷ്യവും അവന് ദൃശ്യമല്ല. നമ്മുടെ ജീവിത ലക്ഷ്യം ക്രിസ്തുവാണെങ്കിൽ, എല്ലാ പ്രവർത്തികളുടേയും ലാക്ക് ക്രിസ്തുതന്നെയായിരിക്കണം. ക്രിസ്തുവിൽ കേന്ദ്രീകരിക്കാത്ത യാതൊന്നും വിജയം വരിക്കുകയില്ല. വിജയിക്കുകയും വിരുത് പ്രാപിക്കുകയും ചെയ്യണമെങ്കിൽ എല്ലാ പ്രതിബന്ധങ്ങളും ചാടിക്കടന്ന് ഓട്ടുകയും വേണം. ശ്രദ്ധയുള്ളവനായി ഓട്ടക്കളത്തിൽ ഓടണം. ആരോഗ്യം കാത്തു സൂക്ഷിക്കുന്നവനും, കുറേ ഓടിയാൽ തളരാതിരിപ്പാൻ ജീവിതവൃത്തിയിൽ വ്രതമനുഷ്ഠിക്കുന്നവനുമായിരിക്കണം.

"യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും, അവർ കഴുകന്മാരെപ്പോലെ ചിറക് അടിച്ചു കയറും. അവർ തളർന്നു പോകാതെ ഓട്ടുകയും ക്ഷീണിച്ചു പോകാതെ നടക്കുകയും ചെയ്യും" (യെശ. 40:31.) പൗലൂസ് ശ്ലീഹാ പറയുന്നതും അതുതന്നെയാണ്. "അതുകൊണ്ട് ഞങ്ങൾ അധൈര്യപ്പെടാതെ, ഞങ്ങളുടെ പുറമേയുള്ള മനുഷ്യൻ ക്ഷയിച്ചുപോകുന്നു എങ്കിലും ഞങ്ങളുടെ അകമേയുള്ളവൻ നാൾക്കുനാൾ പുതുക്കം പ്രാപിക്കുന്നു." (2 കോരി. 4:16)

ജഡാഭിലാഷങ്ങളുടെ തിരമാലകളാൽ തരളിതമാകുന്ന സാഗരത്തിൽ കൂടെ നയിക്കപ്പെടുന്ന ജീവിത നൗകയ്ക്ക് തുറമുഖമണയുവാൻ സാധിക്കുകയില്ല. ഉന്നതമായ ലക്ഷ്യം പ്രാപിക്കുവാൻ. അലൗകികമായ ആനന്ദമനുഭവിക്കുവാൻ, അരോഗദൃഢഗാത്രരായിരുന്ന് തളരാതെ ഓട്ടുന്നതിന്ന് ജഡികവികാരങ്ങളെ സ്വയം നിയന്ത്രിക്കുക തന്നെവേണം. അങ്ങനെ ദൈവത്തിന്ന് സ്വയംവശംവദനാകുവാൻ, "തന്നെത്താൻ ഉപേക്ഷിച്ച് തന്റെ ക്രൂശ് എടുത്തുകൊണ്ട് എന്നെ അനുഗമിക്കാത്തവൻ എനിക്ക് യോഗ്യനല്ല" (ലൂക്കോ 9:22) എന്ന കർത്താവിന്റെ തിരുവചനം വിസ്മരിക്കുവാൻപാടില്ല.

വൃക്ഷത്തെ മനുഷ്യൻ അറിയുന്നത് ഫലത്താലെന്നപോലെ മനുഷ്യനെ ദൈവം അറിയുന്നത് അവന്റെ പ്രവൃത്തിയാലാണ്. അബ്രഹാമിനെ വിശ്വാസികളുടെ പിതാവ് എന്നു പറയുവാൻ പ്രവൃത്തിയാണ് കാരണം. "പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവമാകുന്നു". (യാക്കോ. 2:17) പ്രവൃത്തിയുടെ അനന്തരഫലമാണ് നാം അനുഭവിക്കുക. ഓടിയതിനുശേഷമാണ് ഫലപ്രഖ്യാപനവും വിരുതു ദാനവും.

"ഞാൻ നല്ല പോർപോരുതു; ഓട്ടം തികച്ചു; വിശ്വാസം കാത്തു ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു. അത് നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്കു നൽകും. എനിക്കു മാത്രമല്ല, അവന്റെ പ്രത്യക്ഷതയിൽ പ്രിയംവച്ച എല്ലാവർക്കും". (2. തീമോ. 4:7)

ബലഹീനനായ മനുഷ്യൻ, അവന്റെ അഹംഭാവത്താൽ പിശാചിന്റെ അടിമയായി ജീവിച്ചിട്ട് പ്രവൃത്തികൾക്കുള്ള പ്രതിഫലം പ്രാപിക്കുവാനായി നീതിമാനായ ന്യായാധിപതിയുടെ തിരുസന്നിധിയിലേക്ക് ആനയിക്കപ്പെടുവാനിരിക്കുന്നു. കർത്താവിന്റെ പ്രത്യക്ഷതയുടെ ആ നിമിഷം അത്യധികം ആമോദത്തോടെ കാത്തിരിക്കുമോ? ലോകംതന്നെ വലുത്, സ്ഥാനംതന്നെ സമ്പത്ത്, ഉദരംതന്നെ ദൈവം എന്നു കരുതി മനുഷ്യത്വത്തെപോലും വിഗണിച്ച് ജീവിക്കുന്നവരുടെ ഓട്ടം എങ്ങോട്ടായിരിക്കാം. ഓട്ടം തികച്ചു എന്നും നീതിയുടെ കിരീടം പ്രാപിക്കാമെന്നുമുള്ള ആത്മധൈര്യം നമുക്കുണ്ടോ? നമ്മുടെ പ്രസംഗവും പ്രവൃത്തിയും എങ്ങനെ? കർത്താവ് പറയുന്നു "ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിൽ ഇരിക്കുന്നു. ആകയാൽ അവർ നിങ്ങളോടു പറയുന്നതെല്ലാം പ്രമാണിച്ച് ചെയ്‌വിൻ, അവരുടെ പ്രവൃത്തികൾ പോലെ ചെയ്യരുതു താനും. അവർ പറയുന്നതല്ലാതെ ചെയ്യുന്നില്ലല്ലോ" (മത്താ.23:24)

സന്ദർഭത്തിനനുസരിച്ചും പരിസരത്തി

ന് പ്രതികൂലമല്ലാതെയും, സാഹചര്യം മറക്കാതെയും പരമാർത്ഥത്തിന്റെ കണികപോലുമില്ലാത്ത കാര്യങ്ങൾ പ്രസംഗിക്കുവാൻ കഴിയുന്നവന് ഒരു പക്ഷേ രാഷ്ട്രീയ നേതാവായി പരിശോഭിക്കാമെങ്കിലും, സത്യത്തിൽനിന്നും അണുമാത്രം വ്യതിചലിക്കാത്തവനും എന്നും സത്യംതന്നെ പ്രസംഗിക്കുവാൻ കഴിയുന്നവനുമേ ദൈവരാജ്യത്തിൽ പ്രശോഭിക്കാൻ കഴിയുകയുള്ളു. അതാണല്ലൊ വി. കർബ്ബാന നമ്മെ പഠിപ്പിക്കുന്നതും, അനുസ്മരിപ്പിക്കുന്നതും. അതുകൊണ്ടാണല്ലൊ പൂർവ്വിക പിതാക്കന്മാരിൽ പലരും അവരുടെ പാവന രക്തം ലോകത്തിൽ ചൊരിയേണ്ടി വന്നതും. എന്നാൽ ഇന്നോ? ക്രിസ്തുനാഥന്റെ രാജ്യത്തിലേക്ക് തെരഞ്ഞെടുക്കപ്പെട്ട നാം ഓരോരുത്തരേയും വ്യാമോഹിപ്പിക്കുന്ന പണവും പ്രൌഢിയും നമ്മുടെ മഹത്വീകരിക്കപ്പെട്ട നാമത്തിന്റെ വിശുദ്ധിയും നൈർമ്മല്യവും മലിമസമാക്കിത്തീർത്തിട്ടുണ്ടെങ്കിൽ, ആ ഘോരമായ അപരാധത്തിൽനിന്നും വിമുക്തി പ്രാപിക്കുവാൻ നമുക്ക് "ഇപ്പോഴാണ് സുപ്രസാദകാലം, ഇപ്പോഴാണ് രക്ഷാദിവസം."

# കൊലോസ്യലേഖനം

(ഫാദർ കെ. ഡേവിഡ് ബി. ഏ ബി ഡി)

## പ്രതിപാദ്യവിഷയങ്ങൾ (തുടർച്ച)

കൊലോസ്യലേഖനം 4:7 മുതലുള്ള വാക്യങ്ങളിൽ വി. പൗലൂസ് പറയുന്ന ആളുകളെപ്പറ്റി ചുരുക്കമായി നമുക്ക് ഗ്രഹിക്കാം.

തിഹിക്കോസ്. വി. പൗലൂസ് ഈ ലേഖനം കൊടുത്തയച്ച ആളാണ് തിഹിക്കോസ്. ഒനേസിമോസും കൂടെയുണ്ടായിരുന്നു. ഒനേസിമോസ് ഒരു അടിമയായിരുന്നു. ഫിലമോന്റെ അടിമയായിരുന്ന ഈ ആളെ റോമിൽ വച്ച് വി. പൗലൂസ് കണ്ടുമുട്ടുകയും മാനസാന്തരപ്പെടുത്തി ഒരു ക്രിസ്ത്യാനിയാക്കുകയും ചെയ്തു. ഈ ഒനേസിമോസിനെ തിരിച്ചു കൈക്കൊള്ളുന്നതിനത്രെ ഫിലമോന്റെ പേർക്ക് ഒരു ലേഖനം വി. പൗലൂസ് എഴുതുന്നത്, തിഹിക്കോസിനോടുകൂടെ കൊലോസ്യയിലേക്ക് അയാളെ ആദ്യം അയക്കുന്നു. പൗലൂസിന്റെ കാര്യങ്ങൾ കോലോസ്യരോട് അവർ രണ്ടുപേരും പറയുമെന്നും അവരെ സമാശ്വസിപ്പിക്കുമെന്നും ഓർപ്പിക്കുന്നു. നിങ്ങളിൽ ഒരുത്തനായ ഒനേസിമോസ് എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നും അയാൾ കൊലോസ്യ പട്ടണക്കാരനായിരുന്നു എന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ഒരു അടിമയായിട്ടല്ല വിശ്വസ്തനായ ഒരു സഹോദരനായിട്ടത്രെ അയാളെ ഇവിടെ ചിത്രീകരിച്ചിരിക്കുന്നത്. വിശ്വസ്തനും പ്രിയനുമായ സഹോദരൻ. (4:9) ഈ രണ്ടുപേരെ കൂടാതെ തന്നോടുകൂടെ റോമിൽ താമസിച്ചിരുന്ന സഹപ്രവർത്തകരും സ്നേഹിതന്മാരുമായ നാലുപേരെക്കുറിച്ചു കൂടെ കൊലോസ്യർക്ക് എഴുതുന്നുണ്ട്. അവരിൽ ഒരാൾ അറിസ്റ്റർഹോസാണ്. ഇയാൾ മക്കദോന്യക്കാരനാണെന്നും എപ്പേസൂസിലെ സുവിശേഷവേലയിൽ വി. പൗലൂസിനെ സഹായിച്ച ഒരാളാണെന്നും അ. പ്ര. 19:29—ൽ കാണുന്നു. ബന്ധനസ്ഥനായി റോമിലേക്കു പോകുമ്പോൾ പൗലൂസിന്റെ കൂടെയുണ്ടായിരുന്നെന്ന് അ. പ്ര 27:2—ൽ നിന്നു മനസ്സിലാകുന്നു. അയാൾ പൗലൂസിന്റെ ഒരു സഹബദ്ധനാണെന്നു കൊലോസ്യ 4:10—ൽ വായിക്കുന്നു.

2—ാമതു് മർക്കോസിനെക്കുറിച്ചത്രെ പറഞ്ഞിരിക്കുന്നത്. ഈ മർക്കോസ്, സുവിശേഷം എഴുതിയ ആൾ തന്നെ. ബർന്നബാസിന്റെ ചാർച്ചക്കാരൻ, പൗലൂസിനോടുകൂടെ രണ്ടാം മിഷനറി യാത്ര സമയത്ത് പോകാൻ മടിച്ച ആൾ തന്നെ. (അ. പ്ര. 13:13) അദ്ദേഹത്തിന്റെ വീട് യേറുശലേമിലായിരുന്നു (അ. പ്ര. 12:12, 25) പത്രോസിന്റെ ഒരു ശിഷ്യനും സഹയാത്രക്കാരനായി സുവിശേഷഘോഷണം നടത്തിയവനുമായിരുന്നു. അങ്ങനെ വി. പത്രോസിൽ നിന്നു ലഭിച്ച അറിവിനെ അടിസ്ഥാനപ്പെടുത്തിയാണ് സുവിശേഷം രചിച്ചത്. പൗലൂസുമായി ആദ്യം പിണങ്ങി എങ്കിലും പിന്നീട് രമ്യമായി എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

യുസ്തോസിനെക്കുറിച്ച് അധികം കാര്യങ്ങൾ നാം അറിയുന്നില്ല. എപ്പഫ്രാസ്. 'നിങ്ങളിൽ ഒരുത്തനും ക്രിസ്തുയേശുവിന്റെ ദാസനുമായ എപ്പഫ്രാസ്' എന്നാണ് വി. പൗലൂസ് അദ്ദേഹത്തെ അഭിസംബോധനം ചെയ്യുന്നത്. ഇതിൽനിന്നും അദ്ദേഹം കൊലോസ്യ നാട്ടുകാരനാണെന്നു തെളിയുന്നു. 1:7—ൽ നിന്ന് അദ്ദേഹമാണ് കൊലോസ്യ സഭയുടെ സ്ഥാപകനെന്നു



മനസ്സിലാക്കാം. കൊലോസ്യ സഭയുടെ ആത്മീയ വർദ്ധനവിനുവേണ്ടി അദ്ദേഹം നിരന്തരം പ്രാർത്ഥിക്കുന്നതായി 4:12—ൽ നാം വായിക്കുന്നു. കൊലോസ്യ സഭയ്ക്കുവേണ്ടി മാത്രമല്ല സമീപസ്ഥിതങ്ങളായ ലവോദിക്യാ ഹിയരപ്പൊലിസ് എന്നീ പട്ടണങ്ങളിലെ സഭകൾക്കു വേണ്ടിയും അദ്ദേഹം പ്രയത്നിച്ചുകൊണ്ടിരിക്കുന്നു എന്നും വി. പൗലൂസ് സാക്ഷിക്കുന്നു.

വൈദ്യനായ ലൂക്കോസ്. മൂന്നാം സുവിശേഷത്തിന്റേയും അ: പ്രവൃത്തിയുടേയും ഗ്രന്ഥകർത്താവായ ലൂക്കോസിനെപ്പററിതന്നെയാണ് ഇവിടെ പ്രസ്താവിക്കുന്നത്. അദ്ദേഹം ഒരു വൈദ്യനും, വി. പൗലൂസിന്റെ ഒരു സഹപ്രവർത്തകനുമായിരുന്നു എന്നു കാണുന്നു. ഫിലമോൻ 24. വി. പൗലൂസിനെ അലട്ടിക്കൊണ്ടിരുന്ന ഏതോ രോഗം നിമിത്തമായിരിക്കണം ഒരു വൈദ്യനായ ലൂക്കോസിനെ കൂടെ കൊണ്ടുനടന്നതെന്ന് ഊഹിക്കാം.

ദേമാസിനെക്കുറിച്ച് അധികം കാര്യങ്ങളൊന്നും നാം ഗ്രഹിക്കുന്നില്ല

കൊലോസ്യർ ഈ ലേഖനം വായിച്ചുകഴിഞ്ഞശേഷം, ലവോദിക്യയിലെ സഭയ്ക്ക് വായിക്കാൻ കൊടുക്കണമെന്നു വി. പൗലോസ് ആവശ്യപ്പെടുന്നു 4:16 പൗലൂസിന്റെ ഈ ലേഖനത്തിന്റെ സാർവ്വത്രികത്വം വെളിപ്പെടുത്തുകയാണ് ഇവിടെ ചെയ്യുന്നത്. രണ്ടു സഭകളിലെയും പ്രശ്നങ്ങൾ മിക്കവാറും ഒന്നുതന്നെയായിരുന്നതിനാലായിരിക്കണം ഇങ്ങനെ എഴുതുന്നത്.

ലാവോദിക്യയിലെ ലേഖനം കൊലോസ്യരും വാങ്ങി വായിപ്പാൻ ആവശ്യപ്പെടുന്നുണ്ട്. 4:16. ഈ ലാവോദിക്യ ലേഖനം ഏതാണ്? ആ പേരിൽ ഒരു ലേഖനം നമുക്ക് ലഭിച്ചിട്ടില്ല. ഒരു സഭ ലാവോദിക്യയിൽ ഉണ്ടായിരുന്നെന്നു വെളിപാട് 3:14—ലും നാം വായിക്കുന്നു അവർക്ക് ഒരു പ്രത്യേകലേഖനം പൗലൂസ് എഴുതിയോ? എങ്കിൽ അതെങ്ങനെ നഷ്ടപ്പെട്ടു. ഇക്കാര്യങ്ങളെക്കുറിച്ചു പണ്ഡിതന്മാരുടെയിടയിൽ വിവിധ അഭിപ്രായങ്ങളാണുള്ളത്. എഫേസ്യലേഖനം തന്നെയാണ് ഇതെന്നാണ് ഭൂരിപക്ഷത്തിന്റെയും അഭിപ്രായം: എഫേസ്യലേഖനം ഒരു സർക്കലർ ലേഖനമായിരുന്ന സ്ഥിതിക്ക് ലവോദിക്യസഭയ്ക്ക് ലഭിച്ച ലേഖനവും അതായിരിക്കാൻ ന്യായമുണ്ട്.

4:18 എന്റെ സ്വന്തകയ്യാലെ വന്ദനം. വി. പൗലൂസ് കാരാഗൃഹത്തിൽ കിടന്നുകൊണ്ടു ലേഖനം ഒരാളെക്കൊണ്ട് എഴുതിക്കയും അവസാനം അദ്ദേഹം ഒപ്പിടുകയുമായിരുന്നു പതിവ്. തന്റെ ബന്ധനങ്ങളെ ഓർക്കുവാൻ താൻ അവരോട് ആവശ്യപ്പെടുന്നു ഏതു വിശ്വാസത്തിനുവേണ്ടി താൻ ചങ്ങല ധരിക്കുന്നുവോ, ആ കാര്യം ഓർത്ത് അവർ വിശ്വാസത്തിൽ ഉറച്ചു നിൽക്കാനും തനിക്കുവേണ്ടി പ്രാർത്ഥിക്കാനുമാണ് താൻ ആവശ്യപ്പെടുന്നത്. അവസാനമായി കർത്താവിന്റെ കൃപയിൽ അവരെ ഭരമേൽപ്പിക്കുകയും അവരെ അനുഗ്രഹിക്കുകയും ചെയ്യുന്നു കൃപ നിങ്ങളോടുകൂടെ ഇരിക്കുമാറാകട്ടെ (4: 18)

(ഈ ലേഖനം തീർന്നു)

# മർത്തോമ്മാസഭയുടെ വിശ്വാസപ്രഖ്യാപനം

## ഓർത്തഡോക്സ് വിശ്വാസികളുടെ കണ്ണുതുറപ്പിക്കുമോ?

(ഏബ്രഹാം തെങ്ങുംതോട്ടം, അയിരൂർ)

ഈ വർഷത്തെ മരാമൺ കൺവെൻഷന്റെ സമാപന സമ്മേളനത്തിൽ മർത്തോമ്മാ വലിയ മെത്രാപ്പോലീത്താ തിരുമേനി നടത്തിയ ഉപസംഹാരപ്രസംഗം 1960 മാർച്ചു മാസം 8—ാം തീയതിയിലെ മനോരമയിലും, മററു പത്രങ്ങളിലും റിപ്പോർട്ടു ചെയ്തിരുന്നത് ഇതിനകം ഏവരുടെയും ശ്രദ്ധയിൽപെട്ടു കാണുമെന്നു കരുതുന്നു. അതിലെ ഏതാനും ചില വാചകങ്ങൾ താഴെ ഉദ്ധരിക്കുന്നു. "മർത്തോമ്മാ സഭയെ യാക്കോബായ സഭയിലേക്ക് അടുപ്പിക്കുന്നതിന് ആരു ശ്രമിച്ചാലും സാദ്ധ്യമല്ല. കഴിഞ്ഞ മണ്ഡലത്തിൽ മർത്തോമ്മാസഭ, സി. എസ്. ഐ. സഭയുമായി (വിശുദ്ധ കർബ്ബാന സംസർഗ്ഗത്തിൽ) ഐക്യത്തിൽ കൂടുതൽ അടുത്തു വരുവാൻ തീരുമാനിച്ചിരിക്കുന്നതു ഈ ആശയത്തെ ദൂരീകരിക്കുവാനാണ്. യാക്കോബായ സഭയുടെ ഇന്നത്തെ വിശ്വാസം മാറാത്ത കാലത്തോളം മർത്തോമ്മാ സഭയ്ക്ക് യാക്കോബായ സഭയുമായി യോജിക്കാൻ സാദ്ധ്യമല്ല നമ്മുടെ വിശ്വാസത്തിൽ ഉറച്ചു നിൽക്ക. നമ്മുടെ രക്ഷയ്ക്ക് അടിസ്ഥാനമായ വിശ്വാസം വേദപുസ്തക

ത്തിലെ 66 പുസ്തകങ്ങളിൽ അടങ്ങിയിരിക്കണമെന്ന് മത്തോമ്മാ സഭ വിശ്വസിക്കുന്നു. മത്തോമ്മാ സഭ മരിച്ചവരോടുള്ള പ്രാർത്ഥന ദൂരീകരിക്കുകയും, തക്സാ തദനുസരണം പരിഷ്ക്കരിക്കുകയും ചെയ്തിട്ടുണ്ട്. നമ്മുടെ സഭയുടെ അന്ത്യവുംലാക്കും സുവിശേഷഘോഷണമത്രെ".

അടുത്ത കാലത്ത് ക്രൈസ്തവ നഭോമണ്ഡലത്തിൽ പ്രചുരപ്രചാരം സിദ്ധിച്ചുകൊണ്ടിരിക്കുന്ന തീവ്രവാദപരമായ പ്രോട്ടസ്റ്റൻറ് ചിന്താഗതിയുടെ സ്പഷ്ടമായ ഒരു പ്രഖ്യാപനമാണ് നാം ഇവിടെ ദർശിക്കുന്നത്. ആധുനികലോകത്തിൽ നാം അറിയാതെതന്നെ ഭൗതിക സിദ്ധാന്തങ്ങളും നിരീശ്വരത്വ ആശയങ്ങളും വിശ്വാസികളുടെ ഹൃദയങ്ങളിലേക്ക് നുഴഞ്ഞുകയറുന്നതുപോലെ ക്രൈസ്തവ വിശ്വാസത്തിന്റെ അസ്ഥിവാരത്തെത്തന്നെ തകർത്തു തരിപ്പണമാക്കാൻ പര്യാപ്തമായ അനേകം പാഷണ്ഡോപദേശങ്ങളും ക്രമാനുഗതമായി നമ്മുടെ ചിന്താമണ്ഡലങ്ങളിലും ഹൃദയാന്തർഭാഗങ്ങളിലും സ്ഥാനം പിടിച്ചുകൊണ്ടിരിക്കുകയാണ്. വിദേശീയരുടെ സാമ്രാജ്യതൃഷ്ണ കഴിഞ്ഞ നൂററാണ്ടുകളിൽ നമ്മെ അടിമത്വത്തിൽ അമർത്തി വച്ചിരുന്നതുപോലെതന്നെ ഇക്കാലഘട്ടത്തിൽ നവംനവങ്ങളും തികച്ചും പ്രോട്ടസ്റ്റൻറ്മയമായതും, വെറും താൽക്കാലികങ്ങളുമായ അനേകം ക്രൈസ്തവാശയങ്ങൾ നാം അറിയാതെ തന്നെ നമ്മെ അടിമകളാക്കുകയാണ്. വേദശാസ്ത്രപഠനത്തിനായുള്ള വിദേശ പര്യടനം ക്ഷിപ്രസാദ്ധ്യമായിത്തീർന്നതോടുകൂടി അനേകം പാശ്ചാത്യ പര്യടനം ആരംഭിച്ചു. മാതൃസഭയുടെ വിശ്വാസാചാരങ്ങളെപ്പററിയുള്ള പരിജ്ഞാനം വേണ്ടവിധം ലഭിക്കുവാൻ ശ്രമിക്കാതെ പാശ്ചാത്യപര്യടനം നടത്തുന്ന ഈദൃശ വ്യക്തികളിൽ ചിലർ മാതൃസഭയേയും, സഹോദരവർഗ്ഗത്തേയും താറടിച്ചു കാണിക്കുന്ന ഒരു രീതി (?) അവലംബിച്ചുവരുന്നതു് തികച്ചും ഖേദകരമാണ്.

ക്രിസ്തീയ സഭാവിഭാഗങ്ങൾ പുനരൈക്യത്തിനായുള്ള ഭഗീരഥപ്രയത്നം നടത്തിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണല്ലോ ഇതു്. ഒരു യഥാർത്ഥ ക്രൈസ്തവന് സഭാപുനരൈക്യത്തിനുവേണ്ടി പ്രാർത്ഥിക്കുകയും, പ്രവർത്തിക്കുകയും ചെയ്യാതിരിപ്പാൻ സാദ്ധ്യമല്ലതന്നെ. പക്ഷേ സഭാപുനരൈക്യം നിരുപാധികം സാധിക്കണമെന്നാണ് ചിലരുടെ മതം. എക്യുമിനിക്കൽ(Ecumenical) ആശയങ്ങൾ പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്നവരും, ശ്രമിക്കേണ്ടവരും ആരോഗ്യകരമായ ആശയങ്ങൾ പ്രചരിപ്പിക്കണമെന്ന് ചിന്തിക്കേണ്ടതാണ്. എന്നാൽ മറിച്ചു ചിന്തിക്കുന്നതിൽ ഖേദിക്കുന്നു. ആശയക്കുറവിനെക്കാൾ വൈകൃതാശയ ഗ്രഹണം കൂടുതൽ അപകടകരമാണ്.

കഴിഞ്ഞ രണ്ടായിരം വർഷമായി സഭയ്ക്കു് ഒരു വ്യക്തമായ വിശ്വാസവും ആചാരനടപടികളും നിലവിലുണ്ട്. ലോകത്തിലുള്ള എല്ലാ ഓർത്തഡോക്സ് സഭകളുടെയും വേദശാസ്ത്രം—അല്പസ്വല്പം വ്യത്യാസമുള്ളതൊഴിച്ചാൽ—ഏതാണ്ടൊന്നുതന്നെയാണ്. ഈ സഭകൾക്കുള്ള പാരമ്പര്യാചാരനടപടികളിലും വളരെയേറെ ഐകരൂപ്യം ഉണ്ട്. ഓർത്തഡോക്സ് സഭകൾ വിശ്വസിച്ചുപോരുന്ന തത്വസംഹിതകൾ അപ്പോസ്തോലകാലം മുതൽതന്നെ അന്യൂനം പാലിച്ചുപോരുന്നവയാണ്. അതു് വേദപുസ്തകാനുയോജ്യവും, അനേകം സഭാപിതാക്കന്മാരുടെ ജീവിതാനുഭവങ്ങളാൽ അന്വർത്ഥമാക്കപ്പെട്ട് സുസ്ഥിരമാക്കപ്പെട്ടിട്ടുള്ളതുമാണ്. ഈ വിശ്വാസാചാരങ്ങൾക്കും പാരമ്പര്യങ്ങൾക്കും കടകവിരുദ്ധമായി ആശയപ്രകടനം നടത്തുന്ന വ്യക്തി എത്രതന്നെ പ്രഗത്ഭനായാലും അദ്ദേഹം ഒരു ഓർത്തഡോക്സ് സഭാംഗം ആയിരിക്കയില്ല. ആകയാൽ വിശ്വാസികൾ വളരെ സൂക്ഷ്മതയോടുകൂടി വർത്തിക്കേണ്ട ഒരു കാലഘട്ടമാണ് ആവിർഭവിച്ചിരിക്കുന്നതു്.

മർത്തോമ്മാ വലിയ മെത്രാപ്പോലീത്താ തിരുമേനിയുടെ പ്രസംഗത്തിൽ മാർത്തോമ്മാസഭയുമായുള്ള യോജിപ്പിന് യാക്കോബായസഭയുടെ വിശ്വാസം മാറണമെന്നു കാണുന്നു. ഏതടിസ്ഥാനത്തിലാണ് ഇതു് പ്രസ്താവിക്കുന്നതെന്ന് വ്യക്തമാകുന്നില്ല. ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങളിൽ ഇടക്കാലത്തെങ്കിലും ദുരുപദേശങ്ങൾ കടന്നുകൂടിയെന്ന കാരണത്താലാണെങ്കിൽ ആ നിഗമനം ശരിയല്ല. പ്രത്യുത, രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള മലങ്കരസഭയിൽ പാശ്ചാത്യ മിഷനറിമാരുടെ ആഗമനം മൂലമുണ്ടായിട്ടുള്ള വിശ്വാസപരമായ കോളിളക്കവും, പഴയ സിമ്മനാരി മല്പാനായിരുന്ന ഏബ്രഹാം മല്പാനച്ചന്റെ നവീകരണ സിദ്ധാന്തത്തിന്റെ ആവിർഭാവവും അന്നത്തെ മലങ്കരമെത്രാപ്പോലീത്താ മാത്യൂസ് മാർ അത്താനാസിയോസ് എന്തു കാരണവശാൽ മുടക്കപ്പെട്ടു എന്നുള്ളതും, മററും ശരിയായി (നിഷ്പക്ഷമായി) ഒന്നു തിരിഞ്ഞുനോക്കിയാൽ മത്തോമ്മാ സഭയാണോ, യാക്കോബായ സഭയാണോ വിശ്വാസം മാറേറണ്ടതു് എന്നു് ഗ്രഹിക്കാവുന്നതാണ്. വിശുദ്ധ കുർബാനയെ ബലിയായി കരുതുന്നതും, മരിച്ചുപോയവർക്കു



വേണ്ടി പ്രാർത്ഥിക്കുന്നതും, പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥതാർപ്പണവും ഉദയംപേരൂർ സുന്നഹദോസിനുശേഷം റോമ്മാവേഴ്ചയിൽനിന്നും ഉടലെടുത്തതാണെന്ന് മത്തോമ്മാ സഭ നിയോഗിച്ച ഒരു പരിഷ്ക്കരണക്കമ്മററി റിപ്പോർട്ട് സമർപ്പിച്ചതായി ഒരു ലക്കം "സുവിശേഷദൂതനി"ൽ വായിക്കുകയുണ്ടായി' ഈ നിഗമനം ശരിയെങ്കിൽ അന്ത്യോക്യയിലെയും എത്യോപ്യയിലെയും ഈജിപ്തിലെയും മററും ഓർത്തഡോക്സ്സഭകളിൽ ഈ വിശ്വാസസത്യങ്ങൾ എങ്ങനെ സ്ഥാനം പിടിച്ചു. ഓർത്തഡോക്സ്സഭ, വിശ്വാസം മാറേറണ്ടതു തീവ്രവാദപരമായ പ്രോട്ടസ്റ്റൻറുസഭകളുടെ വിശ്വാസസംഹിതകളോടു സഖ്യതപ്പെടുന്നതിനാണെങ്കിൽ ആ പരിഷ്ക്കാരം ആവശ്യമോയെന്നു വിശ്വാസികൾ ചിന്തിക്കേണ്ടതാണ്. അതുപോലെതന്നെ മരിച്ചുപോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന വേദപുസ്തകത്തിലെ 66 പുസ്തകങ്ങളിൽ ഒന്നിലുംതന്നെ അധിഷ്ഠിതമല്ലാഞ്ഞിട്ടാണോ മത്തോമ്മാസഭ അതു മാററിയതു് എന്നും ചിന്തിക്കുന്നതു് നന്നായിരിക്കും എന്നു് സൂചിപ്പിക്കുക മാത്രം ചെയ്യുന്നു. മരിച്ചുപോയ ലാസറിനുവേണ്ടി മാർത്താ കർത്താവിനോടപേക്ഷിക്കുന്നതായും, കർത്താവ് പിതാവിനോടു് അപേക്ഷിക്കുന്നതായും വി. വേദത്തിൽ കാണുന്നുണ്ടല്ലോ. (യോഹ. 11:21, 41—42) വി. വേദത്തിൽനിന്നു വേറെയും തെളിവുകൾ ചൂണ്ടിക്കാണിക്കാൻ സാധിക്കും.

ആകയാൽ മർത്തോമ്മാ സഭയിൽ ആവിർഭവിച്ചിരിക്കുന്ന ചിന്താക്കുഴപ്പം ഒരു പകർച്ചവ്യാധിപോലെ ജനതാമദ്ധ്യത്തിലേക്ക് പരക്കാൻ സാദ്ധ്യതയുള്ളതാകയാൽ ഈ മാരണത്തിൽനിന്നു് സഭയെ രക്ഷിക്കുവാനും, സഭയിൽ കാതോലികമായ ഒരു പുനരുജ്ജീവനം ഉണ്ടാകുവാനും സഭാസ്നേഹമുള്ള എല്ലാ വിശ്വാസികളും തീഷ്ണതയോടുകൂടി പ്രാർത്ഥിക്കയും, ഉപവസിക്കയും മററും ചെയ്യേണ്ട ഒരു സന്ദർഭമാണ് ആസന്നമായിരിക്കുന്നതു്.

നമ്മുടെ രക്ഷയ്ക്കടിസ്ഥാനപരമായ എല്ലാ വിശ്വാസവും വേദപുസ്തകത്തിലെ 66 പുസ്തകങ്ങളിൽ അടങ്ങിയിരിക്കുന്നു എന്ന് തിരുമനസ്സുകൊണ്ട് പ്രസ്താവിച്ചിരിക്കുന്നതു് വിചിത്രമായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ "സഭയും വേദപുസ്തകവും" എന്ന തലക്കെട്ടിൽ വന്ദ്യ തിരുമേനിതന്നെ "സഭാതാരക"യിൽ എഴുതിയിരുന്ന ലേഖനപരമ്പരകളിൽ വേദപുസ്തകം സഭയുടെ ആവശ്യത്തിലേക്ക് ക്രോഡീകരിച്ചിട്ടുള്ളതാണെന്നും അതു് അതിൽ തന്നെ പൂർണ്ണമല്ലെന്നും പ്രസ്താവിച്ചിട്ടുള്ളതു് വായിച്ചതായി ഈ ലേഖകൻ സ്മരിക്കുകയാണ്. Canonisation of the Bible—ന്റെ ചരിത്ര പശ്ചാത്തലം പഠിച്ചിട്ടുള്ളവർക്കെല്ലാം ഈ വസ്തുതയറിയാവുന്നതാണ്. ഒരുപക്ഷേ അടുത്തകാലത്തു് കണ്ടുകിട്ടിയിട്ടുള്ള "മാർതോമ്മായുടെ സുവിശേഷവും" ഒരുകാലത്തു് വേദപുസ്തകത്തിന്റെ ഭാഗമായിയെന്നു വരാം. ആകയാൽ ഈദൃശപ്രസ്താവനകൾ യാതൊരു സഭാവിഭാഗത്തിനും ഭൂഷണമായി തോന്നുകയില്ല. പ്രത്യുത പാശ്ചാത്യമിഷനറിമാരുടെ ആഗമനം മൂലമുണ്ടായ കോളിളക്കം പ്രചണ്ഡതരമാക്കി ഭാരതീയ ക്രൈസ്തവസഭാനഭോമണ്ഡലത്തിൽ ഒരു ചണ്ഡവാതം ചുഴററിയടിപ്പിക്കുവാൻ മാത്രമേ ഇതു് പര്യാപ്തമാകുകയുള്ളു. ഇതിനു് ഏതെങ്കിലും ശാശ്വതഫലങ്ങൾ പുറപ്പെടുവിക്കുവാൻ കഴിയുമെങ്കിൽ അതു് കാരസ്കരത്തിൻ കുരു പാലിലിട്ടാലെന്നപോലെ മാത്രമുള്ളതായിരിക്കും.

കോഴഞ്ചേരിൽ സെൻറുതോമസ് കോളജ് ഉൽഘാടനദിവസം മർത്തോമ്മാസഭയിലെ മേലദ്ധ്യക്ഷന്മാരെ കോളജങ്കണത്തിലേക്ക് ആനയിക്കുകയുണ്ടായി. അന്നു് ഈ ലേഖകനും പ്രസ്തുത സമ്മേളനത്തിൽ സംബന്ധിച്ചവരുടെ ഗണത്തിൽപെട്ടിരുന്നു. കാലംചെയ്ത ഏബ്രഹാം മർത്തോമ്മാവലിയമെത്രാപ്പോലീത്തായുടെ ഒരു അലങ്കരിച്ച വലിയ ചിത്രം ആ ഘോഷയാത്രയിൽ ഉയർത്തിപ്പിടിച്ചിരുന്നു. അന്നത്തെ യോഗത്തിൽ ഇന്നത്തെ വലിയ മെത്രാപ്പോലീത്താതിരുമേനി പ്രസ്താവിച്ചതു് "മാർത്തോമ്മാസഭയിൽ മരിച്ചുപോയവരെ സ്മരിക്കുന്നില്ലായെന്നു് പറയുന്നു എങ്കിലും കാലംചെയ്ത വലിയതിരുമേനിയുടെ ചിത്രം ഇന്നു ഘോഷയാത്രയായി ഉയർത്തിപ്പിടിച്ചുകൊണ്ടു വരുന്നതു കണ്ടപ്പോൾ, മരിച്ചവരെപ്പററിയുള്ള സ്മരണയും, ബഹുമാനവും നമ്മുടെ ആളുകളിലും ഉണ്ടല്ലോയെന്നു് ഞാൻ കരുതുകയായിരുന്നു" എന്നത്രേ. ജീവനുള്ളവരെപ്പോലെ തന്നെ മരിച്ചുപോയവരെയും നമ്മുടെ പ്രാർത്ഥനകളിൽ നാം ഓർക്കണമെന്നുള്ളതിന്റെ ആവശ്യകതയെ തിരുമേനി സൂചിപ്പിച്ചുകൊണ്ടാണ് പ്രസംഗം ആരംഭിച്ചതു്.

മനോരമയിൽ കണ്ട റിപ്പോർട്ടിൽ, മത്തോമ്മായഭയെ യാക്കോബായസഭയിലേക്കടുപ്പിക്കുന്നു എന്നുള്ള ആശയത്തെ ദൂരീകരിക്കുവാനാണ് മർത്തോമ്മാസഭ, സി. എസ്. ഐ. സഭയുമായി ഐക്യത്തിൽ കൂടുതൽ അടുത്തുവരുവാൻ കഴിഞ്ഞ മണ്ഡലം തീരുമാനിച്ചതു് എന്നു പറയു

ന്നു. ഏതാനും വർഷങ്ങൾക്കുമുമ്പ് സി. എസ്. ഐ. സഭയിലെ ദിവംഗതനായ ബിഷപ്പ് ജേക്കബ് തിരുമേനിക്ക് അയിരൂർ സി. എസ്. ഐ. പള്ളിയിൽ ഒരു സ്വീകരണം നൽകിയവേളയിൽ നമ്മുടെ ഒരു വൈദികനായ ബഹുമാനപ്പെട്ട റ്റി. എസ്. എബ്രഹാം കോറെപ്പിസ്കോപ്പായേയും ഒരു പ്രസംഗകനായി ക്ഷണിച്ചിരുന്നു. അദ്ദേഹത്തിന്റെ അന്നത്തെ പ്രസംഗം സി. എസ്. ഐ. സഭയും ഓർത്തഡോക്സ് സഭകളുമായി ഉള്ള വ്യത്യാസത്തെപ്പററിയും (മേൽ ഉദ്ധരിച്ചിട്ടുള്ള വിശ്വാസാചാരപരമായ വ്യത്യാസം) അവയ്ക്കുള്ള പരിഹാരമാർഗ്ഗത്തെപ്പററിയും ആയിരുന്നു. അന്നു് അവിടെ കൂടിയ സി. എസ്. ഐ. വൈദികരിൽ ഒരുവനായ ഒരു ജോൺ അച്ചൻ, ഇതുപോലെയുള്ള പരമാർത്ഥങ്ങൾ ഞങ്ങൾക്കു പോലുംപറയുക പ്രയാസമാണ് എന്നു സൂചിപ്പിച്ചുകൊണ്ട്, പ്രസ്തുതപ്രാസംഗികനെ അനുമോദിക്കുകയുണ്ടായി. ആ ബഹുമാനപ്പെട്ട ജോൺ അച്ചനാണ് ഇന്നത്തെ സി. എസ്. ഐ. മദ്ധ്യതിരുവിതാംകൂർ മഹായിടവകയുടെ ബിഷോപ്പായി പരിലസിക്കുന്ന ജോൺ തിരുമേനി എന്നതു് പ്രത്യേകം ശ്രദ്ധേയമാണ്. വസ്തുതകൾ ഇങ്ങനെയൊക്കെയിരിക്കെ ചുമതലപ്പെട്ട സ്ഥാനങ്ങളിൽ വിരാജിക്കുന്നവർ കഴിഞ്ഞ കാലഘട്ടങ്ങളിൽ വന്നുപോയിട്ടുള്ള തെററുകളെ പരിഹരിക്കുന്നതിനല്ലേ ശ്രമിക്കേണ്ടതു്.

യാക്കോബായ സഭയിൽനിന്നു് മാർത്തോമ്മാസഭ പിരിഞ്ഞസമയം ഈ സഭകൾ തമ്മിൽ എന്തെങ്കിലും അടുപ്പമുണ്ടായിരുന്നെങ്കിൽ തന്നെ അതിനുശേഷം ക്രമാനുഗതമായി മാർത്തോമ്മാസഭ യാക്കോബായ സഭയിൽനിന്നു് വിശ്വാസാദി കാര്യങ്ങളിൽ നടന്നകലുകയാണ് ചെയ്തതു്. ബാഹ്യമായി മേൽപ്പട്ടക്കാരുടെ വേഷത്തിലൊ, മേൽപ്പട്ടക്കാർ അവിവാഹിതരായിരിക്കുന്ന രീതിയിലൊ വല്ല സാദൃശ്യവും ഇന്നു ദർശിച്ചേക്കാമെങ്കിലും ആന്തരികമായി ഈ രണ്ടുസഭകളും തമ്മിലുള്ള വിടവ് വളരെവലുതാണ്. സഭാ പുനരൈക്യത്തിനുവേണ്ടി പ്രസംഗിക്കുന്ന തിരുമേനി ഈ വിടവിന്റെ ആഴവും പരിമാണവും വർദ്ധിപ്പിക്കാൻ ശ്രമിക്കുന്നതു് ഒരു വിരോധാഭാസവും ഖേദകരവുമാണ്.

യാക്കോബായസഭയിലെ ആളുകളെ പൊതുവെ നോക്കുന്നപക്ഷം വസ്തുതകളുടെയാഥാർത്ഥ്യം മനസ്സിലാക്കാതെ, എവിടെ യോഗങ്ങൾ നടക്കുന്നോ, ആരു് എന്തു പ്രസംഗിക്കുന്നോ എന്നും മററുമുള്ള പരിഗണന കൂടാതെ എവിടെയും "ആത്മീക" യോഗങ്ങൾക്ക് പറന്നുചെല്ലുന്ന ഒരുദ്ദുർവാസന കാണാം. ഈ ഏർപ്പാടു നിറുത്തേണ്ട കാലം നമ്മെ സംബന്ധിച്ചിടത്തോളം വൈകിയിരിക്കുന്നു. നമ്മുടെ നിലമറന്നുള്ള ഈദൃശപോക്കുവരവുകൾ നമ്മുടെ വിശ്വാസത്തേയും സഭയേയും ഒററിക്കൊടുക്കുന്നതിനു സമമാണ് എന്നു പറയാതിരിക്കുക പ്രയാസമാണ്. വിശ്വാസത്തിനുവേണ്ടി വീരോടെ പോരാടി അടർക്കളത്തിൽ വീരചരമംപ്രാപിച്ച പരിശുദ്ധപിതാക്കന്മാരുടെ അരുമസന്താനങ്ങളാണ് നാം എന്ന വസ്തുത വിസ്മരിക്കുന്നതു വളരെ സങ്കടകരമാണ്. പിതാക്കന്മാർക്ക് ഒരിക്കലായി ഭരമേൽപ്പിക്കപ്പെട്ട വിശ്വാസവും രണ്ടായിരംവർഷത്തെ പാരമ്പര്യവും നമ്മിലേക്കു പകർന്നുതന്ന നമ്മുടെ പിതാക്കന്മാർക്കു, മാലിന്യലേശമെന്യേ നാം അതു പിൻതലമുറയെ ഏൽപ്പിക്കും എന്നൊരു പ്രത്യാശയുണ്ട്. ഇതിനു വിരുദ്ധമാണ് നമ്മുടെ ചെയ്തികളെങ്കിൽ വളർന്നുവരുന്ന തലമുറയോടു നാം കാണിക്കുന്ന ഒരു കൊടും വഞ്ചനയായിരിക്കും അതു് എന്നുള്ള യാഥാർത്ഥ്യം സ്മരിക്കേണ്ടതാണ്.

പാശ്ചാത്യവിദ്യാഭ്യാസത്തിന്റെയും വേദശാസ്ത്രത്തിന്റെയും മാറെറാലി നമ്മുടെയിടയിലും വർദ്ധിച്ചുവരുന്ന ഇക്കാലത്തു് ചില നൂതന ചിന്താഗതിയും പരിഷ്ക്കാരവും വേണമെന്നും ചിലർക്കു് അഭിപ്രായമില്ലാതില്ല. ഇതരസഭകളുമായി ഒരു പ്രാർത്ഥനാക്കൂട്ടുകെട്ടിൽ സംബന്ധിച്ചാലെന്തു്? ഐക്യകൺവൻഷനുകളിൽ നമ്മുടെ വിശ്വാസം പ്രഖ്യാപിക്കാൻ ഒന്നു പോയാലെന്തു്? ഗ്രൂപ്പുകളിൽ ഒരു മിച്ചുള്ള തനതു പ്രാർത്ഥന ഒന്നു നടത്തിയാലെന്തു്? സഭയുടെ പുരോഗതിക്കു് ഓരോ ഇടവകയിലും ഓരോ ഗ്രൂപ്പ് ഫോം ചെയ്താലെന്തു്? എന്നിപ്രകാരം പല പുതിയ ചോദ്യങ്ങൾ പല തുറന്ന മനസ്ഥിതിക്കാരിൽനിന്നും കേട്ടിട്ടുണ്ട്. അതുപോലെതന്നെ സഭയുടെ നിലനിൽപ്പിനു് ഗ്രൂപ്പുകൾ ശക്തിപ്പെടണം; കർത്താവുപോലും ഗ്രൂപ്പ് കൂടിയിട്ടുണ്ട് എന്നു നാം വേദത്തിൽ കാണുന്നു: തന്റെ ശിഷ്യന്മാരെയും കൂട്ടിക്കൊണ്ട് മലയിൽ പോയി താൻ നടത്തിയതു് എന്താണ് എന്നിപ്രകാരം ചോദിക്കുന്നവരും ഉണ്ട്. ചില യുവാക്കന്മാർക്കു് സഭയും അതിന്റെ നിയമങ്ങളുംവലിയ വിലങ്ങുതടിയായി തോന്നുന്നതുപോലെ സഭയിലെ അദ്ധ്യക്ഷന്മാരും, വി. സുന്നഹദോസും ഈദൃശചിന്താഗതികൾക്കു് തടങ്കൽപാറയാണ് എന്നു് ഒരുമതം അവർക്കുണ്ട്. ഇപ്രകാരമുള്ള നൂ

(ശേഷം 25-ാംപേജിൽ)

# സഭയിലെ ഹീലിംഗ് മിഷൻ

## A

(കെ. വി. മാമ്മൻ ബി. എ.)

(ഹീലിംങ് മിഷനെപ്പററി പൊതുവേ ചില കാര്യങ്ങൾ കഴിഞ്ഞ ലക്കത്തിൽ സൂചിപ്പിച്ചിരുന്നല്ലോ. മലങ്കര സഭയിലെ ഹീലിംഗ് മിഷനെപ്പററിയാണ് ലേഖകൻ ചുവടെ പ്രതിവാദിക്കുന്നതു്.

ഓർത്തഡോക്സ് യൂത്ത്
— പത്രാധിപർ)

"എന്റെ മാപ്പിള ഏത്തയ്ക്കാ കൊടുത്തല്ല പഠിച്ചതു്. നൂറുരൂപായുടെ പച്ചനോട്ടുകൾ കൊടുത്താ ഡോക്ടറായതു്. ഉം കൊണ്ടുപൊയ്ക്കോളൂ." രോഗം സുഖപ്പെട്ടശേഷം നന്ദിസൂചകമായി തനിക്കുള്ളതിലേക്കും നല്ല ഏത്തക്കുല വെട്ടിയെടുത്തുകൊണ്ട് ഡോക്ടറുടെ വീട്ടിൽ ചെന്ന ഒരു സാധു മനുഷ്യനോട് ഒരു സുറിയാനി ക്രിസ്ത്യാനിയായ ഡോക്ടറുടെ ഭാര്യ പറഞ്ഞതാണീ വാചകം. പണം കിട്ടാഞ്ഞതുകൊണ്ടാണിങ്ങനെ പറഞ്ഞതെന്നിരുന്നാലും അതിന്റെ പിന്നിലുള്ള മനോഭാവമാണിവിടെ ചിന്താവിഷയം.

വിദ്യാഭ്യാസം, സംസ്ക്കാരം, പാരമ്പര്യം, സമ്പൽസമൃദ്ധി മുതലായവകളാൽ ധന്യമായ ഒരു ക്രിസ്തീയ സമുദായം, ചുററുപാടുമുള്ള ജനപക്ഷങ്ങളുടെ ആവശ്യങ്ങളെ നൂററാണ്ടുകളായി സുവിശേഷത്തിനു വിരുദ്ധമായി എങ്ങനെ അവഗണിച്ചു എന്നുള്ള വസ്തുത ചിന്തിക്കുന്നവരെ വിസ്മയപ്പെടുത്തുകതന്നെ ചെയ്യും. ഉയർന്ന ഹൈന്ദവ കുടുംബങ്ങളിൽ മതപരിവർത്തനം ചെയ്യപ്പെട്ട കേരളത്തിലെ പൗർവ്വിക സുറിയാനി ക്രിസ്ത്യാനികൾ വളരെക്കാലത്തേക്കു് തങ്ങളുടെ ചട്ടക്കൂട്ടുകളിൽത്തന്നെ കഴിഞ്ഞുകൂടുകയും തങ്ങൾക്കു് ലഭിച്ച പ്രകാശം പുലയരും, പറയരും മററും കാണാതെ പറയിൻ കീഴിൽ തന്നെ സൂക്ഷിക്കുകയും ചെയ്തുവെന്നാണല്ലോ ചരിത്രസത്യം. ക്ഷേത്രപ്രവേശനവിളംബരം വരെയുള്ള ആ കാലഘട്ടം യഥാർത്ഥത്തിൽ മലങ്കരയിലെ സുവിശേഷപ്രവർത്തനങ്ങൾക്കുള്ള സുവർണ്ണ കാലഘട്ടമായിരുന്നു. അതറിഞ്ഞു പ്രവർത്തിക്കുന്നതിനുള്ള ദർശനവും ശക്തിയും നമ്മുടെ സഭയ്ക്കു് ഉണ്ടായില്ല എന്ന ദുഃഖസത്യം നമ്മുടെ സഭയുടെ വലിയ കുറവുകളിലൊന്നായി അവശേഷിക്കുന്നു. അതങ്ങനെ നിൽക്കട്ടെ.

എന്തുകൊണ്ടാണ് സുറിയാനിസഭ ഇന്നും

## B

(റവ. തോമസ് പി. മുണ്ടുകുഴി ബി. എ. ജി. എസ്. ററി.)

മേൽ കൊടുത്തിരിക്കുന്ന ശീർഷകത്തിൽ 1960 ഫെബ്രുവരി 10-ാംതീയതിയിലെ "ഓർത്തഡോക്സ് യൂത്തി"ൽ കണ്ട ഒരു ലേഖനത്തിലെ ഏതാനും വാചകങ്ങളാണ് താഴെ ഉദ്ധരിക്കുന്നതു്.

"മലങ്കരസഭയിൽ ഒരു മെഡിക്കൽമിഷൻ രൂപംപ്രാപിക്കുന്നു എന്നുള്ള ഒരു വാർത്ത അടുത്തകാലത്തു് പത്രങ്ങളിൽ വായിക്കുകയുണ്ടായി. സഭയുടെ ഒരു വലിയ കുറവു നികത്തുന്നതിനും മിഷനറി മനോഭാവത്തോടുകൂടി നടത്തുന്ന മെഡിക്കൽകോളജുകളിൽ നിന്നും പഠിച്ചിറങ്ങുന്ന സേവനതൽപരരായ ഡോക്ടറന്മാരെയും നേഴ്സുകളെയും ആ മിഷനിലേക്കു സ്വാഗതം ചെയ്യുന്നതിനും മററുമായി, മെഡിക്കൽമിഷനെപ്പററി കാര്യവിവരമുള്ള ചില വ്യക്തികൾ കൊണ്ടുവന്ന ആ പദ്ധതി ജനിക്കുന്നതിനു മുമ്പുതന്നെ മരണമടഞ്ഞിരിക്കുന്നതായി സൂക്ഷ്മമായി അറിയുന്നു. വിഭാവനംചെയ്ത മെഡിക്കൽമിഷന്റെ നിയന്ത്രണം, നിയമനങ്ങൾ, അധികാരം, ആദായം എന്നിവ ഒരു എപ്പിസ്കോപ്പൽസഭ എങ്ങനെ കൈകാര്യംചെയ്യണമെന്നുള്ള നിസ്സാരപ്രശ്നത്തിൽ തട്ടിയാണ് ഈ പദ്ധതി പൊട്ടിപ്പോയി എന്നുള്ളതു് സഭയുടെ നേതൃത്വത്തിന്റെ തീഷ്ണതക്കുറവിനെയും ചിന്താദാരിദ്ര്യത്തെയും ആണു കാണിക്കുന്നതു്. മെഡിക്കൽമിഷൻ ആണെങ്കിലും സഭയുടെ മറേറതു പ്രസ്ഥാനമാണെങ്കിലും ശരി, അവയുടെ ഭരണം അവയിൽ പ്രവർത്തിക്കുന്ന പ്രാപ്തന്മാരിൽ നിക്ഷിപ്തമായിരിക്കണം. ഒരു പൊതു മേൽനോട്ടമോ രക്ഷാധികാരമോ വേണ്ടെന്നല്ല ഇതിന്റെ അർത്ഥം. ഒരു കോളജ് ശരിക്കു നടക്കണമെങ്കിൽ അതിന്റെ ഉൾഭരണത്തിൽ പ്രിൻസിപ്പാളിനു വിവേചനാപരമായ അധികാരസ്വാതന്ത്ര്യം ഉണ്ടായിരുന്നേ തീരൂ. ഈ മൗലികതത്വം അംഗീകരിക്കാൻ സമ്മതമില്ലാത്ത നേതാക്കന്മാർ നല്ല പ്രസ്ഥാനങ്ങളെ നിരുൽസാഹപ്പെടുത്തുകയായിരിക്കും നല്ലതു്.

"സഭയുടെ നേതൃത്വത്തിന്റെ തീഷ്ണതക്കുറവിനെയും, ചിന്താദാരിദ്ര്യത്തെയും" ചോദ്യം ചെയ്യുന്ന ഈദൃശപ്രസ്താവനകൾ യഥാർത്ഥങ്ങൾ വേണ്ടവണ്ണം അന്വേഷിച്ച് അറിഞ്ഞതിനുശേ

A

ചലനാത്മകത്വം ഇല്ലാത്ത ഒരു സമുദായമായി മാത്രം നിലകൊള്ളുന്നതു്? ഉത്തരം കണ്ടുപിടിക്കാൻ വളരെ ദൂരെയെങ്ങും പോകേണ്ട. അതായതു് ഇന്നും സുറിയാനി ക്രിസ്ത്യാനികൾ ഭൌതീകജീവിതവീക്ഷണത്തിൽ അധിഷ്ഠിതരായ ഒരു ജനത മാത്രമായിസ്ഥിതി ചെയ്യുന്നതേയുള്ളു. സത്യക്രിസ്തീയ മൂല്യങ്ങളുടേയോ സഭാജീവിതാന്തരീക്ഷത്തിൻെറയോ ആഴമായ പ്രേരണയൊന്നും നമ്മെ അത്രയൊന്നും ഭരിക്കുന്നില്ലെന്നു ഉന്നതമായ ജീവിതമൂല്യങ്ങളോടുള്ള നമ്മുടെ മനോഭാവവും നരകത്തെ ഭയന്നുള്ള (?) ആണ്ടുകുമ്പസാര കുർബ്ബാനകളും വെളിപ്പെടുത്തുന്നു. സമുദായത്തിൻെറ ചിന്താഗതിയിൽ മാററം വരുത്തത്തക്ക ആഭ്യന്തര പ്രവത്തനങ്ങളോ, പ്രസ്ഥാനങ്ങളോ തങ്ങളെത്തന്നെ മറന്നു് ദീർഘദർശനത്തോടുകൂടി ചിന്തിക്കുന്ന നേതാക്കന്മാരോ സഭയിൽ തീരെ ചുരുക്കമാണു്. അങ്ങനെ ദർശനമററ നമ്മുടെ സമുദായം കഴിഞ്ഞ കാലങ്ങളിൽ നശിച്ചുകൊണ്ടാണിരുന്നതു്. ആ പഴയ വ്രണങ്ങളെ സുഖപ്പെടുത്താനുള്ള ഒരു ഹീലിംഗ്മിഷൻ തന്നെ യോജിച്ച സുറിയാനിസഭ ആദ്യം ആരംഭിക്കേണ്ടിയിരിക്കുന്നു.

ഏതു നല്ല പ്രസ്ഥാനത്തിൻേറയും അടിസ്ഥാനം നല്ല കുടുംബങ്ങളാണു്. ഇന്നു് നമ്മുടെ ഒരു ക്രിസ്തീയ കുടുംബം ധനം, മാനം, പദവി, പ്രശസ്തി എന്നിങ്ങനെയുള്ള കാര്യങ്ങളാണു് ജീവിതലക്ഷ്യമായി കരുന്നതും, കുട്ടികൾക്കു് നൽകുന്നതും. പണത്തെ അതിരു കവിഞ്ഞു് ആശ്രയിക്കുകയും ആരാധിക്കുകയും എന്തു മാർഗ്ഗമുപയോഗിച്ചും പണം സമ്പാദിക്കുകയും ചെയ്യുന്ന കുടുംബങ്ങൾ കുട്ടികളുടെ വാസനകളെ വളർത്തുന്നതിനു പകരം അവരെ ഭൗതികചിന്തയ്ക്കു് വിധേയരാക്കുകയാണു്. ദൈവത്തിൻെറ ദാനമായ മക്കളെ ദൈവമഹത്വത്തിനായി പ്രതിഷ്ഠിക്കുന്ന ഒരു രീതിക്കു് സുറിയാനിക്കാർ ഒട്ടും പ്രസിദ്ധരല്ല. മാരാമൺ കൺവെഷനിൽ വച്ചു് സാധു സുന്ദരസിംഗിൻെറ ഒരു ആഹ്വാനം കേട്ടശേഷം തനിക്കുണ്ടാകുന്ന മകനെ ദൈവവേലയ്ക്കു് പ്രതിഷ്ഠിക്കാമെന്നു്ഒരു പാവപ്പെട്ട തള്ള നിശ്ചയിച്ചതിൻെറ ഫലമാണു് ഇന്നു് നീപ്പാളിൽ പ്രവർത്തിക്കുന്ന മത്തോമ്മാസഭയിലെ ഒരു മിഷനറി.

ഒന്നര നൂററാണ്ടിനു് മുമ്പു് ഇംഗ്ലണ്ടിൽ നിന്നും ഇൻഡ്യയിലെത്തിയ ഒരു മിഷനറി ബിഷപ്പിൻെറ കഥയും ഓർമ്മയിൽ വരുന്നു. വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം ഒരു മിഷനറിയായി ഇൻഡ്യയിലേക്കു് പോകണമെന്നുള്ള

B

ഷം ലേഖനകത്താവു് എഴുതേണ്ടതായിരുന്നു. സഭയിലെ യുവജനപ്രസ്ഥാനത്തിൻെറ നാവായ "ഓർത്തഡോക്സ് യൂത്തു്" അധികാരസ്ഥാനങ്ങളിൽ വേണ്ടവണ്ണം അന്വേഷിക്കാതെ സഭാനേതൃത്വത്തെ സ്പർശിക്കുന്നതായ ഈദൃശപ്രസ്താവനകൾ അടങ്ങിയ ലേഖനം പ്രസിദ്ധപ്പെടുത്തുന്നതിനിടയായതിൽ അതിശയിക്കുന്നു. സഭയുടെ നേതൃത്വം എന്നു പറയുമ്പോൾ പ. കാതോലിക്കാബാവാ തിരുമേനിയും, മെത്രാപ്പോലീത്താതിരുമേനിമാരും അതിൽ ഉൾപ്പെടുമല്ലൊ. അവരെ പഴിക്കുന്ന ഇതുപോലെയുള്ള പ്രസ്താവനകൾ പുറപ്പെടുവിക്കുന്നതു് ഒരിക്കലും ശരിയല്ല.

അടുത്തു നടന്ന മെഡിക്കൽമിഷനെപ്പററിയുള്ള ആലോചനകളുടെ ഒരു വികൃതരൂപം എങ്ങനെയോ ജനതാമദ്ധ്യത്തിൽ പരന്നിട്ടുണ്ടെന്നു് ഇതിനകം മനസ്സിലായിട്ടുണ്ടു്. അതിനാൽ അതിൻെറ യഥാർത്ഥരൂപം, യഥാസ്ഥാനങ്ങളിൽ അന്വേഷിച്ചതിൽനിന്നും അറിവായിട്ടുള്ള വിവരങ്ങൾ വെളിപ്പെടുത്തുന്നതിനു് ഈ അവസരം ഉപയോഗിക്കുകയാണു്.

നമ്മുടെ സഭവകയായി ഒരു മെഡിക്കൽ മിഷൻ ആരംഭിക്കുന്നതിനുള്ള പദ്ധതി, നിയമാവലി, മുതലായവ ആസൂത്രണം ചെയ്യുന്നതിനു് പ്രസ്തുത കാര്യത്തിൽ തൽപ്പരരായവരെ ചേർത്തു് ഒരു കമ്മററിയെ പ. കാതോലിക്കാബാവാതിരുമേനി നിയമിച്ചിരുന്നു. കമ്മററി ഒരു നക്കൽ ഭരണഘടന ഉൾപ്പെട്ട പദ്ധതി അംഗീകാരത്തിനായി കൊണ്ടുവന്നു. എപ്പിസ്കോപ്പൽകൌൺസിൽ അംഗങ്ങളും, പ്രസ്തുത കമ്മററിയംഗങ്ങളും ചേന്നു അതിനെപ്പററി ചർച്ചചെയ്തു. ചർച്ചകളിൽ തത്വപരമായ ചില പ്രശ്നങ്ങൾ ഉന്നീതമായി, ചർച്ചകൾക്കുശേഷം എപ്പിസ്കോപ്പൽകൌൺസിലിൻെറ നിർദ്ദേശംസ്വീകരിക്കുവാൻവൈമനസ്യം പ്രകടിപ്പിച്ചു് പ്രസ്തുതകമ്മററി പിരിയുകയാണുണ്ടായതു്. അവർ കൊണ്ടുവന്ന പദ്ധതിമരണമടഞ്ഞോ എന്നു നിശ്ചയമില്ല പൊട്ടിപ്പോകയോ മരണമടയുകയോ ചെയ്തെങ്കിൽ അതു ലേഖന കർത്താവു് പറയുന്നതുപോലെ "ഭരണനിയന്ത്രണം, നിയമനങ്ങൾ, അധികാരം ആദായം എന്നിവ ഒരു എപ്പിസ്കോപ്പൽ സഭ എങ്ങനെ കൈകാര്യം ചെയ്യണമെന്നുള്ള നിസ്സാര പ്രശ്നത്തിൽ തട്ടി" അല്ല, "മെഡിക്കൽ മിഷനാണെങ്കിലും, സഭയുടെ മറേറതു പ്രസ്ഥാനമാണെങ്കിലും ശരി, അവയുടെ ഉൾഭരണം അവയിൽ പ്രവത്തിക്കുന്ന പ്രാപ്തന്മാരിൽ നിക്ഷിപ്തമായിരിക്കണം" എന്നു ലേഖന കത്താവു് പറയുന്നതിനോടു് ഇക്കാര്യത്തിൽ ആ



A

ആഗ്രഹം, രോഗിയും വൃദ്ധയുമായ സ്വമാതാവിനെ എങ്ങിനെ അറിയിക്കും എന്നു ചിന്തിച്ചുകൊണ്ടിരുന്ന അദ്ദേഹം ഒരു ദിവസം തൻെറ തീരുമാനം മാതാവിനെ അറിയിച്ചു. അപ്പോൾ ആ നല്ല അമ്മ പറഞ്ഞതിപ്രകാരമാണു്."മകനെ നീ ഉദരത്തിൽ ഉരുവായപ്പോൾതന്നെ നിൻെറ ഈ തീരുമാനത്തിനുവേണ്ടി ഞാൻ പ്രാത്ഥിക്കയും നിന്നെ പ്രതിഷ്ഠിക്കുകയും ചെയ്തതാണു്. ഇപ്പോൾ ഞാൻ സംതൃപ്തയായി", സുറിയാനി ക്രിസ്ത്യാനി കുടുംബങ്ങളിലെ മാതാപിതാക്കന്മാർ ചിന്തിക്കേണ്ട ഒരു വിഷയമാണിതു്.

മെഡിക്കൽ മിഷനറിയായോ, സുവിശേഷ പ്രവർത്തകരായോ, വൈദികരായോ തീരുന്നതിനു് നമ്മുടെ യുവതീയുവാക്കന്മാർക്കു് യഥാർത്ഥത്തിൽ അപ്പനമ്മമാർ പ്രോൽസാഹനവും പ്രേരണയും നൽകുന്നില്ല. വൈദികനാകാൻ സ്വയം ചിന്തിച്ചു് തീരുമാനിച്ച ഒരു ഉത്തമനായ യുവാവിൻെറ പിതാവു് ഇക്കാര്യം പ്രമാണിച്ചു് ഒരു മെത്രാച്ചനെ അധിക്ഷേപിച്ച രംഗങ്ങൾ ഇന്നും ഈ ലേഖകൻെറ സ്മരണയിൽ സജീവമായി നിലകൊള്ളുന്നു. മെഡിക്കൽ മിഷൻ പ്രവർത്തനങ്ങൾക്കായി ജീവിതം ഉഴിഞ്ഞുവയ്ക്കുവാൻ ആഗ്രഹിക്കുന്ന ഒരു ലേഡി ഡോക്ടറെ അവളുടെ മൂത്ത സഹോദരൻ തടഞ്ഞുനിർത്തിയിരിക്കുന്ന മറ്റൊരുസംഭവവും ഓർമ്മയിൽ വരുന്നു. 'പട്ടത്തിനാഗ്രഹിക്കുന്നവർക്കു് പട്ടം നൽകാതിരിക്കയും അർഹിക്കാത്തവരെ വളഞ്ഞ മാർഗ്ഗങ്ങളിൽകൂടി പൌരോഹിത്യകവാടത്തിലേക്കു് കയററി വിടുകയും വിവാഹം ചെയ്യാനാഗ്രഹിക്കുന്ന ശെമ്മാശന്മാരെയും മററും പ്രേരണചെലുത്തി തിരിച്ചുവിടുകയും സുവിശേഷപ്രവർത്തനങ്ങളിലും മെഡിക്കൽ മിഷനുകളിലും പ്രവർത്തിക്കുന്നതിനാഗ്രഹിക്കുന്നവരെ നിരുൽസാഹപ്പെടുത്തുകയും പണസമ്പാദനത്തിനായി മാത്രം വിദേശങ്ങളിലേക്കു് പറഞ്ഞുവിടുകയും ചെയ്യുന്ന വേദനാജനകമായ രംഗങ്ങളാണു് നമ്മുടെ സമുദായജീവിതനാടകത്തിൽ അനുദിനം അഭിനയിക്കപ്പെട്ടുകൊണ്ടിരിക്കുന്നതു്.

മലങ്കരസഭയിൽ ഒരു മെഡിക്കൽ മിഷൻ അടുത്ത കാലത്തു് പത്രങ്ങളിൽ വായിക്കയുണ്ടായി. രൂപം പ്രാപിക്കുന്നു എന്നുള്ള ഒരു വാർത്ത സഭയുടെ ഒരു വലിയ കുറവു് നികത്തുന്നതിനും മിഷനറിമനോഭാവത്തോടുകൂടി നടത്തുന്ന മെഡിക്കൽ കോളേജുകളിൽ നിന്നും പഠിച്ചിറങ്ങുന്ന സേവന തല്പരരായ ഡോക്ടറന്മാരെയും നേഴ്സുകളെയും ആ മിഷനിലേക്കു് സ്വാഗതം ചെ

B

ലോചനനടത്തിയ എപ്പിസ്കോപ്പൽ കൌൺസിൽ യോജിക്കുന്നുണ്ടു്. ഭരണ കാര്യത്തിലോ, ആദായ കാര്യങ്ങളിലോ സഭാനേതൃത്വം ഇടപെടണമെന്നു് ചർച്ചാമീററിംഗിൽ തിരുമേനിമാർ ആരും തന്നെ പറഞ്ഞിട്ടുമില്ല. മെഡിക്കൽ മിഷൻെറ ഭരണഭാരം ഏൽക്കുന്ന കമ്മിററിയിൽ ഏതാനും തിരുമേനിമാർ "അംഗങ്ങളായിട്ടു്" ഇരിക്കണമെന്നു് നക്കൽ ഭരണഘടനയിൽ വ്യവസ്ഥയുണ്ടായിരുന്നു. അതുപോലും ആവശ്യമില്ലെന്നു് എപ്പിസ്കോപ്പൽ കൌൺസിൽ തുറന്നു പറഞ്ഞിട്ടുള്ള സ്ഥിതിക്കു് കേന്ദ്രമോ, അതിൽപെട്ടിട്ടുള്ളവരോ മിഷൻെറ ആഭ്യന്തര കാര്യങ്ങളിൽ അനുദിനമായോ ക്രമമായോ പ്രവേശിക്കണമെന്നു് ആഗ്രഹിക്കുന്നില്ലെന്നു് വ്യക്തമാണല്ലോ. അതിൻെറ ചുമതല ഏൽക്കുന്ന ആളുകളെ തെരഞ്ഞെടുത്തു കഴിഞ്ഞാൽ, സവ്വ ചുമതലകളും അവരിൽ നിക്ഷിപ്തമായിരിക്കുന്നതാണു്.

"ചുരുക്കം ചിലരുടെ ഇഷ്ടവും സ്വാതന്ത്ര്യവും കാണിക്കുവാനുള്ള സ്ഥാപനങ്ങളായി മാറിയാൽ കാലാന്തരത്തിൽ അവ നശിച്ചുപോകുകയേയുള്ളു" എന്നു ലേഖന കർത്താവുതന്നെ സമ്മതിക്കുന്നുണ്ടു്. യഥാത്ഥത്തിൽ ഈ കാര്യത്തിലാണു് ഭിന്നതയുണ്ടായതു്. മിഷൻപ്രവർത്തകരുടെ ചെയ്തികൾ സംബന്ധിച്ചു് കുഴപ്പങ്ങൾ ഉണ്ടായാൽ അതേപ്പററി ആരുടെയും അപ്പീൽ കേൾക്കുന്നതിനു്, ന്യായമായി സഭാകേന്ദ്രത്തിനു് അവകാശിക്കാവുന്നതാണു്. ഈ അപ്പീൽ കേൾക്കുന്നതിനുള്ള സിനഡിൻെറയോ, അതിൻെറ പ്രസിഡൻറായ പ. കാതോലിക്കാ ബാവാ തിരുമേനിയുടെയോ സ്ഥാനന്യായേനയുള്ള അവകാശത്തെ വിഗണിച്ചുകൊണ്ടു്, മെഡിക്കൽ മിഷൻ കമ്മററിക്കാർ അഭിപ്രായപ്പെട്ടു. ലേഖന കത്താവു് പറയുന്നതുപോലെ "ജീവിതംകൊണ്ടും മാതൃകകൊണ്ടും യോഗ്യതകൊണ്ടും സമുന്നതരായ ആളുകളിൽ" മെഡിക്കൽ മിഷൻ ചെന്നുചേരുമെന്നുള്ളതിനാൽ ഏതെങ്കിലും തരത്തിലുള്ള അപ്പീൽ അധികാരവും വേണ്ടെന്നു വയ്ക്കുകയാണു് എപ്പിസ്കോപ്പൽ കൌൺസിൽ ചെയ്തതു്. എന്നാൽ മിഷൻ പ്രവർത്തകരുടെ പ്രവർത്തന ദൂഷ്യം നിമിത്തമായി മിഷൻ പ്രസ്ഥാനത്തിൻെറ നിലനില്പിനു് ഹാനികരമായ ഗൗരവമായിട്ടുള്ള വല്ല കുഴപ്പങ്ങളും ഉണ്ടായാൽ (Deadlock) എപ്പിസ്കോപ്പൽ സിനഡു് അതേപ്പററി ആലോചിച്ചിട്ടു് ആവശ്യമെങ്കിൽ മിഷൻകാര്യങ്ങളിൽ പ്രവേശിച്ചു്

A

യ്യുന്നതിനും മററുമായി മെഡിക്കൽ മിഷനെപ്പററി കാര്യവിവരമുള്ള ചില വ്യക്തികൾ കൊണ്ടുവന്ന ആ പദ്ധതി ജനിക്കുന്നതിനു മുമ്പുതന്നെ മരണമടഞ്ഞിരിക്കുന്നതായി സൂക്ഷ്മമായി അറിയുന്നു. വിഭാവനം ചെയ്ത മെഡിക്കൽ മിഷന്റെ ഭരണനിയന്ത്രണം, നിയമനങ്ങൾ, അധികാരം, ആദായം, എന്നിവ ഒരു എപ്പിസ്കോപ്പൽ സഭ എങ്ങനെ കൈകാര്യം ചെയ്യണമെന്നുള്ള നിസ്സാര പ്രശ്നത്തിൽ തട്ടിയാണ് ഈ പദ്ധതി പൊട്ടിപ്പോയതെന്നുള്ളതു് സഭയുടെ നേതൃത്വത്തിന്റെ തീഷ്ണതക്കുറവിനെയും ചിന്താദാരിദ്ര്യത്തെയും ആണ് കാണിക്കുന്നതു്. മെഡിക്കൽ മിഷനാണെങ്കിലും സഭയുടെ മറേറതു് പ്രസ്ഥാനമാണെങ്കിലും ശരി, അവയുടെ ഉൾഭരണം അവയിൽ പ്രവർത്തിക്കുന്ന പ്രാപ്തന്മാരിൽ നിക്ഷിപ്തമായിരിക്കണം ഒരു പൊതുമേൽനോട്ടമോ രക്ഷാധികാരമോ വേണ്ടെന്നല്ല ഇതിന്റെ അർത്ഥം. ഒരു കോളേജ് ശരിക്ക് നടക്കണമെങ്കിൽ അതിന്റെ ഉൾഭരണത്തിൽ പ്രിൻസിപ്പാളിനു് വിവേചനാപരമായ അധികാരസ്വാതന്ത്ര്യം ഉണ്ടായിരുന്നേ തീരു. ഈ ഒരു മൗലികതത്വം അംഗീകരിക്കാൻ സമ്മതമില്ലാത്ത നേതാക്കന്മാർ നല്ലപ്രസ്ഥാനങ്ങളെ നിരുൽസാഹപ്പെടുത്തുകയായിരിക്കും നല്ലതു്.

ഒരു കാര്യം കൂടെ, 1952—ൽ നിയമിച്ച ആത്മീക പുനരുജ്ജീവനക്കമ്മററി സമർപ്പിച്ച റിപ്പോർട്ടിൽ ഇപ്രകാരം പറയുന്നു. "സഭയിൽപെട്ടിട്ടുള്ള നിർദ്ധനന്മാരോടും രോഗികളോടും സഭയ്ക്കുള്ള കർത്തവ്യം നിർവഹിക്കുക എന്നുള്ളതാണ് 'സാധുജനോദ്ധാരണവും മെഡിക്കൽ മിഷനും' എന്ന പ്രസ്ഥാനംകൊണ്ട് സാധിക്കേണ്ടതു്......വൈദ്യസഹായം എളുപ്പത്തിൽ ലഭിക്കാൻ സൗകര്യമില്ലാത്ത സ്ഥലങ്ങളിൽ ധനസ്ഥിതിയുള്ള ഇടവകകൾ ഹോമിയോപ്പതി, അലോപ്പതി, ആയുർവേദം എന്നിങ്ങനെയുള്ള ചികിത്സകൾ, നടത്തുന്ന ഡിസ്പെൻസറികൾ സ്ഥാപിക്കാൻ ശ്രമിക്കണം. അതിനു് സൗകര്യമില്ലാത്ത സ്ഥലങ്ങളിൽ ഉള്ളവക്ക് ഗ്രാൻറു് കൊടുത്തു് വൈദ്യസഹായം ലഭിക്കത്തക്കവണ്ണം ശ്രദ്ധിക്കണം നിർദ്ധനമായ ഇടവകകൾക്കു് കേന്ദ്രത്തിൽ നിന്നും ധനസഹായം ചെയ്യേണ്ടതാണ്. സഭാ സംബന്ധമായി ഇപ്പോഴുള്ളതും ഇനിയും ഉണ്ടാകുവാനുള്ളതുമായ ആശുപത്രികളുടെയും സഭയുടെ മെഡിക്കൽ വകുപ്പിന്റെയും ചുമതല ഒരു ബോർഡിന്റെ കീഴിലാക്കണം. സഭ വകയായി നടത്തപ്പെടുന്ന ആശുപത്രികൾക്കു് കേന്ദ്രത്തിൽനിന്നും ധനസഹായം നൽകണം."

B

കുഴപ്പങ്ങൾക്കു് പരിഹാരമുണ്ടാക്കത്തക്കവണ്ണം വേണ്ടതു പ്രവർത്തിപ്പാൻ സിനഡിനു് അധികാരം ഉണ്ടായിരിക്കണമെന്നു മാത്രമേ എപ്പിസ്കോപ്പൽ കൗൺസിൽ വാദിച്ചിട്ടുള്ളു. വ്യക്തികൾക്കല്ല, സിനഡിനു് പൊതുവായിട്ടാണു് ഈ അധികാരം ആവശ്യപ്പെട്ടിട്ടുള്ളതു്. ആലോചനക്കാർക്ക് അതിനുപോലും സമ്മതമില്ലാതെ വന്നു. ഇതു് ഒരു സംരക്ഷണ വ്യവസ്ഥ മാത്രമാണ്. ഉപയോഗിക്കേണ്ട സന്ദർഭം തന്നെ നേരിട്ടില്ലെന്നും വരാം. സഭയുടെ പരമാധികാരസമിതിയായ എപ്പിസ്കോപ്പൽ സിനഡിനു് ഇത്രമാത്രമെങ്കിലും അധികാരം കൊടുക്കുന്നതിനു് സാധാരണഗതിയിൽ മടിക്കേണ്ടതില്ലല്ലോ.

"ഒരു പൊതുമേൽനോട്ടമോ രക്ഷാധികാരമോ വേണ്ടെന്നല്ല ഇതിന്റെ അർത്ഥം" എന്നു ലേഖകൻ പറയുന്നു. പൊതു (General Supervision) രക്ഷാധികാരം (Patronship) എന്നൊക്കെ പറയുമ്പോൾ ദൂരെമാറിനിന്നുള്ള പ്രേക്ഷകവൃത്തിയാണെന്നു് പലരും തെററിദ്ധരിക്കാറുണ്ട്. അങ്ങനെയെങ്കിൽ ആ പദവികൾ വെറും അലങ്കാരമാണ്. പൊതുമേൽനോട്ടത്തിൽ ലേഖകൻ വിചാരിക്കുന്നതിൽ കൂടുതൽ അർത്ഥവ്യാപ്തിയുണ്ട്. പൊതുമേൽനോട്ടം വഹിക്കുന്ന ആളുകൾക്കു കാലാന്തരത്തിൽ ആവശ്യമായ Supervision നടത്തി ഉചിതമായ നിർദ്ദേശങ്ങൾ കൊടുക്കുന്നതിനും (Guidance) അവയു് വിധേയമാകാതെ വന്നാൽ ഫലപ്രദമായി ഇടപെടുന്നതിനും (Interfere effectively) അധികാരമുണ്ട്. ഈദൃശമായ അധികാര വ്യവസ്ഥ എല്ലാ ഘടനകളിലും ഉള്ളതാണ്, കേരള ഗവർമ്മെൻറിന്റെ ഭരണകാര്യത്തിൽ ഇൻഡ്യൻ പ്രസിഡൻറു് ഈ അടുത്ത കാലത്തു് പ്രവേശിച്ചതും, ബനാറീസ് യൂണിവേഴ്സിററിക്കാര്യത്തിൽ പ്രസിഡൻറു് പ്രവേശിച്ചതും, ആലപ്പുഴ മുനിസിപ്പാലിററിയുടെ ഭരണം കേരള ഗവർമ്മെൻറു് ഏറെറടുത്തതുമെല്ലാം ഇത്തരത്തിലുള്ള ഭരണാധികാരപ്രയോഗത്തിന്റെ ഉദാഹരണങ്ങളാണു്.

ആലോചനക്കാർ ഇക്കാര്യത്തിൽ തെററിയപ്പോൾ കാര്യങ്ങൾ നടക്കുന്നതിനായി മറെറാരു മാർഗ്ഗവും എപ്പിസ്കോപ്പൽ കൗൺസിൽ നിർദ്ദേശിക്കുകയുണ്ടായി. "സഭയുടെ വകയായി നടത്തണമെങ്കിൽ മേൽ വിവരിച്ച പ്രകാരമുള്ള അവ



A

ദേശീയ സമ്പാദ്യപദ്ധതിയിലും ബാങ്കുകളിലും പലിശയ്ക്കുവേണ്ടി പണം നിക്ഷേപിച്ചിട്ടുള്ള ഇടവകകൾക്കു് ആദ്ധ്യാത്മിക മനോഭാവത്തോടുകൂടി പ്രവർത്തിക്കാവുന്ന ഒരു നല്ല സേവനമണ്ഡലമാണ് മെഡിക്കൽമിഷൻ പ്രവർത്തനം. ഇടവകകളുടെ ആഭിമുഖ്യത്തിലുള്ള ആശുപത്രികളുടേയും അനുദിനഭരണം അവയിൽ പ്രവർത്തിക്കുന്നവരിൽ നിക്ഷിപ്തമായിരിക്കേണ്ടതാണ്. ചുരുക്കം ചിലരുടെ ഇഷ്ടവും സ്വാതന്ത്ര്യവും കാണിക്കാനുള്ള സ്ഥാപനങ്ങളായി അവ മാറിയാൽ കാലാന്തരത്തിൽ അവ നശിച്ചുപോകയേ ഉള്ളു. ജീവിതംകൊണ്ടും മാതൃകകൊണ്ടും യോഗ്യതകൊണ്ടും സമുന്നതരായ ആളുകളിൽ ചെന്നുചേരുന്ന മെഡിക്കൽമിഷനും ഇതര പ്രസ്ഥാനങ്ങളും സഭയെ പ്രബുദ്ധവും പ്രവർത്തനനിരതവും ആക്കിത്തീർക്കുന്നു എന്നുള്ളതിനു് രണ്ടുപക്ഷമില്ല.

(ഓർത്തഡോക്സ് യൂത്തു്. പു. 2. ല. 7)

(20-ാംപേജിൽനിന്നു തുടർച്ച)

തനാശയങ്ങളുമായി ഇടപഴകുന്നതുകാരണം നാം ക്രമേണ പ്രോട്ടസ്റ്റൻറു് ആശയങ്ങൾക്കു് അടിമകളാകുകയാണ് ചെയ്യുന്നതു്. ആകയാൽ കേവലം പ്രോട്ടസ്റ്റൻറു സഭകൾപോലും അവരുടെ വിശ്വാസത്തിനു് വിലകല്പിക്കുന്ന ഇക്കാലത്തു്, നമ്മുടെ സഭയുടെ അന്യൂനമായ വിശ്വാസത്തിനുവേണ്ടി, അഭംഗുരമായ അതിന്റെ നിലനിൽപ്പിനുവേണ്ടി നമ്മുടെ പിതാക്കന്മാർ കാണിച്ചുതന്ന പാതകളിലൂടെ അരയും തലയും മുറുക്കി അടർക്കളത്തിലേക്കു മാർച്ചുചെയ്തു് സഭയേയും വിശ്വാസത്തേയും ഒററിക്കൊടുക്കുന്ന സ്വാർത്ഥതാൽപ്പര്യങ്ങളോടു ചെറുത്തുനിന്നു് അവയ്ക്കറുതിവരുത്തുവാൻ മുന്നിട്ടു പ്രവർത്തിക്കുക.

B

സാനാധികാരം സഭയുടെ പരമാധികാരസ്ഥാനമായ സിനഡിനുണ്ടായിരിക്കണം. അതിനു സമ്മതമില്ലെങ്കിൽ മിഷൻ സർവ സ്വാതന്ത്ര്യമായി നടത്തുന്നതിനു് സമ്മതമാണ്. തിരുമേനിമാർ പ്രവർത്തകരെ അനുകൂലിക്കുകയും സകല വിധത്തിലും അവക്ക് സഹായകരമായി നിൽക്കുകയും ചെയ്യാം. എന്നാൽ അപ്രകാരം നടത്തപ്പെടുന്ന ഒന്നിനെ സഭാമിഷൻ എന്നു നാമകരണം ചെയ്യുവാൻ പാടില്ലെന്നു മാത്രമേയുള്ളു." ഈ അഭിപ്രായത്തോടു് ആലോചനക്കാർ ചേരാതിരിക്കയാണ് ചെയ്തതു്, സഭയുടെ മെഡിക്കൽ മിഷൻ "സമുന്നതരായ ആളുകളിൽ ചെന്നുചേരുന്ന"തിനു് വിശദീകരിക്കുന്ന ലേഖന കർത്താവിന്റെ അഭിപ്രായം ഏതു രീതിയിൽ ഗണിക്കണമെന്നും ചിന്തിക്കേണ്ടതാണ്.

വാസ്തവം ഇങ്ങനെയിരിക്കുമ്പോൾ എപ്പിസ്കോപ്പന്മാരുടെ തീഷ്ണതക്കുറവിനെയും ചിന്താദാരിദ്ര്യത്തേയും തീഷ്ണമതികൾക്കും ചിന്താസമ്പന്നന്മാർക്കും എങ്ങനെ കുററപ്പെടുത്തുവാൻ കഴിയുമെന്നു് വായനക്കാർ തന്നെ വിധിച്ചുകൊള്ളുവിൻ. കഴിഞ്ഞ ലക്കം മാസികയിലെ "ഹീലിംഗ് മിഷൻ" എന്ന ലേഖനമെഴുതിയ വ്യക്തിക്കും അതു വായിച്ചിട്ടുള്ള മാന്യ വായനക്കാർക്കും ഉണ്ടായിട്ടുള്ള തെററിദ്ധാരണ ഈ ലേഖനത്താൽ മാറിപ്പോകും എന്നു കരുതുകയാണ്. ഈ ലേഖനത്തിലെ വിശദീകരണത്തിന്റെ അടിസ്ഥാനത്തിൽ വിവാദ ലേഖനകർത്താവു് പറഞ്ഞിരിക്കും പോലെ "മെഡിക്കൽ മിഷനെപ്പററി കാര്യവിവരമുള്ള ചില വ്യക്തികൾ" മുമ്പോട്ടുവരട്ടെ, അതിനായി ആത്മാർത്ഥതയോടുകൂടി പ്രാർത്ഥിക്കുക എന്നതാണ് കരണീയമായിട്ടുള്ളതു്.

(ഓർത്തഡോക്സ് യൂത്തു് പു. 2. ല. 8.)

# സഭയും കൂദാശകളും

## xx തെററിക്കൂടായ്മ—തെററില്ലായ്മ

(Infallibility—Indefectibility)

(മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ)

തെററിക്കൂടായ്മയും തെററില്ലായ്മയും തമ്മിൽ വ്യത്യാസമില്ലെന്നു പ്രത്യക്ഷത്തിൽ തോന്നാമെങ്കിലും പ്രത്യേക നിർവ്വചനത്തോടുകൂടിയാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്നതു്. സഭയ്ക്കു തെററില്ലായ്മ (indefectibility) ഉണ്ടെന്നു പറഞ്ഞാൽ തെററുണ്ടാകാൻ പാടില്ലെന്നു് അർത്ഥമാക്കേണ്ടതില്ല. തെററുവരാം; എന്നാൽ തെററുവന്നാലും കാലക്രമത്തിൽ അതു നീക്കപ്പെടുകയും സഭ തെററില്ലാത്തതായിത്തീരുകയും ചെയ്യും (final inerrancy). സഭയ്ക്കു തെററിക്കൂടായ്മ ഉണ്ടെന്നു പറഞ്ഞാൽ സഭയ്ക്കു് ഒരു കാലത്തും തെററുവരുവാൻ പാടില്ലെന്നു അർത്ഥമാക്കേണ്ടിയിരിക്കുന്നു. സഭയെ സംബന്ധിച്ച് ഈ രണ്ടിൽ ഏതാണു വാസ്തവമായിട്ടുള്ളതു്; തെററിക്കൂടായ്മയോ തെററില്ലായ്മയോ?

### സഭയ്ക്കു തെററിക്കൂടായ്മയോ തെററില്ലായ്മയോ ഉണ്ടെന്നുള്ളതിനു ആധാരമെന്തു്?

നമ്മുടെ കർത്താവിന്റെ വാക്കാണു ആ ആധാരം. "പാതാളഗോപുരങ്ങൾ അതിനെ ജയിക്കയില്ല" മത്താ 16: 18 ദുഷ്ടനു സഭയെ തോല്പിക്കുവാൻ കഴിയുകയില്ലെന്നുള്ള വാസ്തവം ആലങ്കാരികമായി സ്ഥാപിക്കുകയാണു കർത്താവു് പ്രഇവിടെ ചെയ്യുന്നതു്. കൈസര്യ പീലിപ്പോസിൽവച്ച് പത്രോസ് അപ്പോസ്തോലനോടു നമ്മുടെ കർത്താവു് അരുളിച്ചെയ്ത ഭാഗമാണിതു്. സകല മരിച്ചുപോയവരുടെയും വാസസ്ഥലമായ പാതാളം—(sheol (Heb.) Hades (gk)—കോട്ടകൊത്തളങ്ങളാലും ഗോപുരങ്ങളാലും ചുററപ്പെട്ടതും വാതിലുകൾ ഉള്ളതുമായ ഒരു പട്ടണമായിട്ടാണു വേദത്തിൽ ചിത്രീകരിച്ചിരിക്കുന്നതു് (ഏശായ 38: 10; സങ്കീ:9 13, മഹാജ്ഞാനം 16: 3 മത്താ 16: 18 എന്നിവ കാണുക) സാത്താന്റെയും അവന്റെ സൈന്യങ്ങളുടെയും അധികാരം അവിടെ നടന്നിരുന്നു. എന്നാൽ അന്ധകാരത്തിന്റെയും നിരാശയുടെയും കേന്ദ്രമായ പാതാളത്തിന്റെ ശക്തികളെ കർത്താവു ജയിച്ചു പ്രത്യാശയുടെ കിരണങ്ങളെ അതിൽ വ്യാപരിപ്പിച്ചു. 1 പത്രോ. 3: 19. അതിന്റെ അധികാരവും തന്റെ കൈവശമാക്കിയിരുന്നു. "ഞാൻ മരിച്ചവനായിരുന്നു, എന്നാൽ ഇതാ എന്നെന്നേക്കും ജീവിച്ചിരിക്കുന്നു മരണത്തിന്റെയും പാതാളത്തിന്റെയും താക്കോൽ എന്റെ കൈവശമുണ്ടു്" വെളി. 1: 18. ഇനി മരണത്തെ സംബന്ധിച്ചോ പാതാളത്തെ സംബന്ധിച്ചോ ഒരു വിശ്വാസിക്കും ഭയപ്പെടേണ്ടതില്ല. പാതാളത്തിനുള്ളിൽ സഭ അടിമയാക്കപ്പെടുകയില്ല. അതുകൊണ്ടത്രെ പാതാളഗോപുരങ്ങൾ സഭയെ വിജയിക്കുകയില്ലെന്നു കർത്താവു് കല്പിച്ചിരിക്കുന്നതു്. മരണത്തിനോ നാശത്തിനോ, സാത്താനോ അവന്റെ സൈന്യങ്ങൾക്കോ സഭയോടു യാതൊന്നും ചെയ്യുവാൻ സാധ്യമല്ല. കാരണം സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു. താൻ മരണത്തെ ജയിച്ചുമിരിക്കുന്നു. "ഹേ! മരണമേ നിന്റെ ജയം എവിടെ? ഹേ! മരണമേ നിന്റെ വിഷമുള്ള് എവിടെ?...നമ്മുടെ കർത്താവായ യേശുക്രിസ്തു മുഖാന്തരം നമുക്കു ജയം നൽകുന്ന ദൈവത്തിനു സ്തോത്രം." 1 കൊരി. 15: 55-57

### രക്ഷിക്കപ്പെട്ടവരെങ്കിലും രക്ഷപെട്ടവരല്ല

ക്രിസ്തു മരണത്തെ ജയിച്ചിരിക്കുന്നതുകൊണ്ടു് സാത്താനു് ഇനിമേൽ ഒരുവന്റെമേലും കർത്തവ്യമില്ലെന്നു് അർത്ഥമാകുന്നില്ല. കർത്താവു് രക്ഷ നമുക്കായി സമ്പാദിച്ചിരിക്കുന്നു. എന്നാൽ നാം അതിനെ സ്വായത്തമാക്കണം. ക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ ആഴമാണു് അതിന്റെ മാനദണ്ഡം. സാത്താന്റെ കെണികളിൽനിന്നും ക്രിസ്തു മുഖാന്തരം ഒരു വിശ്വാസി രക്ഷപെടുന്നതുപോലെ പിശാചിൽനിന്നു സഭ രക്ഷപെടണമെങ്കിൽ ക്രിസ്തുവിൽ പരിപൂർണ്ണമായി സങ്കേതപ്പെടണം. ഒരു വിശ്വാസിയെ അവന്റെ ഉപേക്ഷനിമിത്തം താൽക്കാലികമായി പിശാചു തെററിച്ചാലും സ്ഥായിയായി അവനെ നശിപ്പിക്കുന്നതിനു് ദൈവം അനുവദിക്കുകയില്ല. "സത്യത്തിന്റെ തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിന്റെ സഭയാകുന്ന ദൈവാലയം" എന്നിങ്ങനെയാണു് സഭയെപ്പററി പൗലൂസ്ശ്ലീഹാ തീമോത്തിയോസ്സിനോടു പറയുന്നതു്. 1 തിമോ. 3:15

### സഭ തെററില്ലായ്മ പാലിക്കുന്നതെങ്ങനെ?

സത്യത്തിന്റെ തൂണും അടിസ്ഥാനവുമായ സഭ എങ്ങനെ തെററില്ലായ്മ പാലിച്ചുകൊണ്ടു പോകുമെന്നു വി. യോഹന്നാന്റെ സുവിശേഷത്തിൽ കാണുന്നുണ്ടു്. "സത്യത്തിന്റെ ആത്മാവു വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലും വഴിനടത്തും......" യോഹ 16:13. ദൈവാത്മശക്തിയാണു സഭയെ തെററിൽനിന്നും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതു്. സഭ അതിനാൽ എല്ലാ കാര്യങ്ങളിലും പരിശുദ്ധാത്മാവിന്റെ നിയന്ത്രണത്തിനു പരിപൂർണ്ണമായി പ്രതിഷ്ഠിക്കുവാൻ കടപ്പെട്ടിരിക്കുന്നു, സഭ ഇക്കാര്യത്തിൽ അവലംബിക്കുന്ന രീതി അനുസരിച്ചിരിക്കും അതിന്റെ തെററില്ലായ്മയും.

### പരിശുദ്ധാത്മ നിയന്ത്രണവും പരിമിതിയും

പരിശുദ്ധാത്മാവിനു് വ്യക്തികളെയും സംഘങ്ങളെയും നിയന്ത്രിക്കുവാൻ കഴിയും. പൗലൂസ്ശ്ലീഹായുടെ ഓരോ കാൽവെപ്പിലും പരിശുദ്ധാത്മാവു പ്രത്യക്ഷമായി നിയന്ത്രിച്ചിരുന്നുവെന്നു് അപ്പോസ്തോലപ്രവൃത്തിയിൽ കാണുന്നുണ്ടു്. 13:2, 16:6, 16:7 യരുശലേം സുന്നഹദോസിന്റെ തീരുമാനം അപ്പോസ്തോലന്മാരുടെയും മൂപ്പന്മാരുടെയും പരിശുദ്ധാത്മാവിന്റെയും പേരിലത്രെ പോകുന്നതു്. അപ്പോ. 15:28

ഇതനുസരിച്ചു റോമാ പാപ്പാ ഉൾപ്പെടെ സകല വ്യക്തികളെയും സംസ്ഥാനസുന്നഹദോസ് (Provincial Synod); പ്രാദേശികസുന്നഹദോസ് (National Synod), പൊതുസുന്നഹദോസ് (General Synod), ആകമാനസുന്നഹദോസ് (Eccumenical Synod), മുതലായ എല്ലാ സംഘങ്ങളെയും നിയന്ത്രിക്കുവാനും നയിക്കുവാനും പരിശുദ്ധാത്മാവിനു കഴിയും. ആ അർത്ഥത്തിൽ വ്യക്തികളൊ സംഘങ്ങളൊ തെറേറണ്ട ആവശ്യവുമില്ല. എന്നാൽ അതു് ആദർശമാകുന്നു. സംഘങ്ങളെയോ വ്യക്തികളെയോ പരിശുദ്ധാത്മാവു നയിക്കുന്നതു് തന്റെ പ്രവർത്തനത്തിനു നമ്മേത്തന്നെ വിധേയരാക്കുന്നതിന്റെ പരിധി അനുസരിച്ചിരിക്കും. അതിലുണ്ടാകാവുന്ന പരിമിതികൾ വ്യക്തികൾക്കും സംഘങ്ങൾക്കും ഉണ്ടാകാവുന്നതാകയാൽ പ്രയോഗത്തിൽ പലപ്പോഴും വ്യക്തികളും സംഘങ്ങളും തെററിയെന്നു വരാവുന്നതാണു്. നാലും അഞ്ചും നൂററാണ്ടുകളിൽ നടത്തിയിട്ടുള്ള ചില സുന്നഹദോസുകളുടെ ചരിത്രം ഇതിനു ദൃഷ്ടാന്തമാണു്. സംസ്ഥാനസുന്നഹദോസ്സ്, പ്രാദേശികസുന്നഹദോസ്, പൊതുസുന്നഹദോസ് മുതലായവ തെററിപ്പോകാമെന്നുള്ളതു് അവയുടെ തീരുമാനങ്ങളിന്മേൽ അപ്പീൽ അനുവദിച്ചിട്ടുള്ളതുകൊണ്ടുതന്നെ മനസ്സിലാക്കാവുന്നതാണു്. ആകമാനസുന്നഹദോസ് പോലും തെററിപ്പോകാമെന്നുള്ള കാര്യം 451—ലെ കൽക്കദോനാ സുന്നഹദോസ് നമ്മെ അനുസ്മരിപ്പിക്കുന്നു. 449—ൽ ദീയസ്ക്കോറോസ്സിന്റെ അദ്ധ്യക്ഷതയിൽ കൂടിയ എപ്പേസ്സോസിലെ രണ്ടാമത്തെ സുന്നഹദോസ്സിൽ എവുത്തിക്കൂസ്സിനെ ആദ്യം കുററമില്ലാത്തവനായി സ്വീകരിച്ചതും ഉദാഹരണമാണു്.

### ആകമാനസുന്നഹദോസും പരിശുദ്ധാത്മാവും

ശരിയായി നടത്തപ്പെടുന്ന ആകമാനസുന്നഹദോസിനു് തെററിക്കൂടായ്മ ഉണ്ടെന്നു പറയാവുന്നതാണു്. പക്ഷേ ശരിയായ എക്യൂമെനിക്കൽ സുന്നഹദോസ് എന്നു പറഞ്ഞാൽ എന്താകുന്നു? പല കാര്യങ്ങൾ അതിനു് നിറവേറേണ്ടതായിട്ടുണ്ടു് 1) അതു് ആകമാനസഭയെ മുഴുവനും പ്രതിനിധീകരിക്കണം. 2) അതു് പരിപൂർണ്ണമായ ദൈവാശ്രയത്തിൽ നടത്തപ്പെടുന്നതിനാൽ അതിന്റെ അംശങ്ങളിൽ കൂടെ പരിശുദ്ധാത്മാവു് പ്രവർത്തിക്കുകയും പറയുകയും ചെയ്യണം 3) ഓരോരുത്തന്റെ തന്നിഷ്ടം (Self will) നടക്കുന്നതിനു് ഇടയാകാതെ എല്ലാ അംഗങ്ങൾക്കും അവരുടെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നതിനുള്ള അവസരം ഉണ്ടായിരിക്കണം. ഈ വക കാര്യങ്ങളെല്ലാം കൃത്യമായി പാലിക്കപ്പെടുക എന്നുള്ളതു് അത്ര എളുപ്പമല്ല. പാലിച്ചാൽ ആ സുന്നഹദോസ് ശരിയായിട്ടുള്ളതായിരിക്കും. ഏതെങ്കിലും ഒരു ആകമാനസുന്നഹദോസിൽ ഇവയെല്ലാം പാലിക്കപ്പെട്ടിട്ടുണ്ടോയെന്നു സംശയിക്കുന്നു. ജഗൽപ്രസിദ്ധമായ നിഖ്യാസുന്നഹദോസിൽ തന്നെ ക്രമം പാലിക്കുന്നതിനും ദൈവഭയത്തോടെ പെരുമാറുന്നതിനും ചക്രവർത്തി നേരിട്ടു് പ്രേരണചെലുത്തേണ്ടതായി വന്നിട്ടുണ്ടു്. പ്രാതിനിധ്യത്തിലും ക്ഷണനരീതിയിൽ പോലും അതിനു് കുറവില്ലായിരുന്നുവെന്നു പറയാൻ നിവൃത്തിയില്ല. നിഖ്യായെ സംബന്ധിച്ചുള്ള സ്ഥിതി ഇപ്രകാരമെങ്കിൽ കുസ്തന്തിനോപോലീസ്സിന്റെയും, എപ്പേസ്സിയോസിന്റെയും സ്ഥിതി ഇതിൽ കഷ്ടതരമായിരുന്നു. അവയ്ക്കു പ്രാദേശിക സുന്നഹദോസുകളിൽ കവിഞ്ഞ പ്രാതിനിധ്യമൊന്നും കല്പിക്കുവാനില്ല. [തുടരും]

# വാർത്തകളും കുറിപ്പുകളും

**കൊച്ചുതിരുമേനി**

കൊച്ചുതിരുമേനി എന്നു കേൾക്കുമ്പോൾ മലങ്കരസഭാംഗങ്ങളുടെ ഓർമ്മയിൽ ഉദിച്ചുയരുന്നതു തുമ്പമൺ മെത്രാസന ഇടവകയുടെ കാലം ചെയ്ത മാർ പീലക്സീനോസ് മെത്രാപ്പോലീത്താതിരുമേനിയാണ്. തിരുമേനിയുടെ പ്രധാനാചാര്യപദലബ്ധിക്കു ശേഷമുള്ള അദ്ദേഹത്തിന്റെ ചരിത്രം ത്യാഗത്തിന്റെയും സേവനത്തിന്റെയും ചരിത്രമാണ്. വിശ്രമരഹിതമായ അദ്ധ്വാനം, അരോഗദൃഢഗാത്രനായിരുന്ന അദ്ദേഹത്തെ രോഗബാധിതനാക്കി. സ്വകൃത്യനിർവഹണമദ്ധ്യേ അടർക്കളത്തിൽ വച്ചു മൃതിപ്പെടുന്ന ധീരനും വിശ്വസ്തനുമായ ഒരു യോദ്ധാവിനെപ്പോലെ തന്നെ തിരുമേനിയും സ്വകൃത്യനിർവ്വഹണത്തിൽ വ്യാപൃതനായിരിക്കവേയാണ് ഇഹലോകത്തിൽനിന്നു കടന്നുപോയതു്. അദ്ദേഹത്തിന്റെ സഭാസ്നേഹവും സേവനവ്യഗ്രതയും മാതൃകായോഗ്യമാണ്. തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ഈ ഏപ്രിൽ 17-ാംനു ആണ്. പുത്തൻകാവുപള്ളിയിൽ അദ്ദേഹത്തിന്റെ കബറിടത്തിൽ നേർച്ചകാഴ്ചകളോടെയെത്തി അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ നമുക്ക് അഭയപ്പെടുകയും പ്രാർത്ഥനയിൽകൂടി കാലം ചെയ്ത ഈ വന്ദ്യപിതാവുമായുള്ള സംസർഗ്ഗം തുടരുകയും ചെയ്യാം.

**പ. പാത്രിയർക്കീസ്ബാവാ തിരുമേനി അമേരിക്കയിൽ**

വി. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്ബാവാ തിരുമനസ്സുകൊണ്ട് കഴിഞ്ഞ മാർച്ച് 13-ാംനു വിമാനമാർഗ്ഗം ന്യൂയോർക്കിലെത്തിയിരിക്കുന്നു. ഇപ്പോൾ അമേരിക്കയിൽ താമസിക്കുന്ന മൂസലിലെ പൗലൂസ് മാർ ഗ്രീഗോറിയോസ്, അമേരിക്കയിലെ യേശു മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്താന്മാർ വിമാനത്താവളത്തിൽവെച്ചു പാത്രിയർക്കീസ്ബാവായെ സ്വീകരിച്ചു. തദവസരത്തിൽ ന്യൂയോർക്കിലെ സിറിയൻ ഓർത്തഡോക്സ് പള്ളി വികാരി റവ. ഫാ. ഷുഗർ, മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സെക്രട്ടറിയും മലങ്കരസഭാംഗവുമായ റവ. ഫാ. കെ. എം. സൈമൺ, മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ ഫാ. പി. സി. ഈപ്പൻ, ഫാ. റ്റി. വി. പീലിപ്പോസ് എന്നീ പട്ടക്കാരും ഒരു വലിയ ജനക്കൂട്ടവും വിമാനത്താവളത്തിൽ സന്നിഹിതരായിരുന്നു. 13-ാംനു പാത്രിയർക്കീസ്ബാവാ മാർ അത്താനാസ്യോസ് തിരുമേനിയുടെ പള്ളിയിലെത്തി വി. കുർബ്ബാന അർപ്പിക്കയും അനന്തരം ഫാദർ ഷുഗർ വികാരിയായുള്ള പള്ളി മെത്രാപ്പോലീത്തന്മാരോടു കൂടി സന്ദർശിക്കയും ചെയ്തു. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും ഫാദർ ഷുഗറും തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങൾ മൂലം പാത്രിയർക്കീസ്ബാവാതിരുമേനി ഫാദർ ഷുഗറിനെ മുടക്കിയിരിക്കയായിരുന്നു. എന്നാൽ ഇടവകാംഗങ്ങളുടെ അഭ്യർത്ഥനയും താൽപ്പര്യവും മൂലം ചിലമാസങ്ങൾക്കു മുമ്പ് പാത്രിയർക്കീസ്ബാവാ തിരുമനസ്സുകൊണ്ട് ആ മുടക്കു തീർക്കയുണ്ടായി എന്ന വസ്തുത പ്രസ്താവ്യമത്രേ.

ഒരു സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസ് വടക്കേ അമേരിക്കാ സന്ദർശിക്കുന്നതു് ഇതു് ആദ്യമാണ്.

അമേരിക്കയിൽ താമസിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ വൈദികർ പാത്രിയർക്കീസ് ബാവാതിരുമനസ്സിലെ ബഹുമാനാർത്ഥം ഒരു വിരുന്നു നൽകുന്നതാണ്.

**മൂസലിലെ വൈദികസിമ്മനാരി**

മൂസലിൽ ഇപ്പോൾ നടത്തിവരുന്ന വൈദികസിമ്മനാരി പാത്രിയർക്കാ ആസ്ഥാനമായ ദമാസ്ക്കസിലേക്കു മാറ്റി സ്ഥാപിക്കുവാൻ ഇടയുള്ളതായി അറിയുന്നു.

**കോതമംഗലം പള്ളി**

കോതമംഗലം വലിയപള്ളിയിൽ വച്ച് കഴിഞ്ഞ മാർച്ച് ആദ്യവാരത്തിൽ നടത്തപ്പെട്ട കൺവെൺഷനിൽ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി പ്രസംഗിക്കയും 13-ാംനു വിശുദ്ധ കുർബ്ബാന അർപ്പിക്കയും ചെയ്തു. കോതമംഗലം ചെറിയപള്ളിയും തിരുമേനി സന്ദർശിക്കയുണ്ടായി.

**കോലഞ്ചേരിപള്ളി**

കോലഞ്ചേരിപള്ളിയിൽ മാർച്ച് ആദ്യവാരത്തിൽ മാർ തീമോത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൺവെൻഷൻ യോഗങ്ങൾ നടത്തപ്പെട്ടു. മാർ കൂറീലോസ് തിരുമേനി പൗലൂസ് മാർ പീലക്സീനോസ് തിരുമേനി: ഫാ. വി. ജെ. ഗബ്രിയേൽ, ഫാ. എം. വി. ജോർജ്ജ്, പി. വി. വറുഗീസ് ക്ലേറി, ശ്രീ വി. റ്റി. ചാക്കോമാസ്റ്റർ എന്നിവർ പ്രസംഗങ്ങൾ നടത്തി.



**ദി. ശ്രീ മുണ്ടയ്ക്കൽ സ്കറിയാകത്തനാർ**

ബ. മുണ്ടയ്ക്കൽ സ്കറിയാ കത്തനാരുടെ നിര്യാണ വിവരം കഴിഞ്ഞ ലക്കത്തിൽ ചേർത്തിരുന്നുവല്ലോ. 1081 ചിങ്ങം 8-ാംനു അദ്ദേഹം ഭൂജാതം ചെയ്തു. 1095 മീനം 1-ാംനു, അന്നു കൊല്ലം ഇടവക മെത്രാപ്പോലീത്താ ആയിരുന്ന ഇപ്പോഴത്തെ പ. കാതോലിക്കാ ബാവാ തിരുമേനിയിൽനിന്ന് ആദ്യ പട്ടം ഏൽക്കുകയും, 1112 മീനം 25—ാംനു ബാവാ തിരുമേനിയിൽനിന്നു കശ്ശീശാ പട്ടം ഏൽക്കുകയും ചെയ്തു. അച്ചൻ ആതിച്ചനല്ലൂർ, ചാത്തന്നൂർ, മദ്രാസ്, തിരുമൂലപുരം, ചെങ്ങളം, ആതലപഴയ, ആതല പുത്തൻ, പൂയപ്പള്ളി, മീയണ്ണൂർ, കട്ടച്ചൽ, വേങ്ങൂർ എന്നീ പള്ളികളുടെ വികാരിയായും കൊല്ലം ഭദ്രാസനസെക്രട്ടറിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. 1960 ഫെബ്രുവരി 13-ാംനു കർത്താവിൽ നിദ്രപ്രാപിച്ചു. 14—ാംനു പരേതരായ സകല പട്ടക്കാരുടെയും ഓർമ്മയുടെ ഞായറാഴ്ച ആതിച്ചനല്ലൂർ മാർ ബഹനാൻ പള്ളിയുടെ (കഴിഞ്ഞ ലക്കത്തിൽ ചാത്തന്നൂർ പള്ളി എന്നാണ് എഴുതിയിരുന്നതു്) വടക്കുഭാഗത്ത് പ്രത്യേകം തയ്യാറാക്കപ്പെട്ട കല്ലറയിൽ മാർ കൂറീലോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ സംസ്കരിക്കപ്പെട്ടു.



**കൺവെൻഷൻ**

കൊട്ടരക്കര കോട്ടപ്പുറത്തുപള്ളിയിൽ 1960 മാർച്ച് 23 മുതൽ 27 വരെ തീയതികളിൽ മാർ കൂറീലോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൺവെൻഷൻ നടത്തപ്പെട്ടു. തിരുമേനിയും, ദി. ശ്രീമാന്മാരായ ഫാ. തോബിയാസ്, ഫാ. എം. വി. ജോർജ്ജ്, ഫാ. മാത്യു പി. കോശി, ഡീ. സി. ജെ. ജോർജ്ജ്, ഡീ. ഏബ്രഹാം ജോസഫ്, സർവ്വശ്രീ വി. റ്റി. ചാക്കോ മാസ്റ്റർ, നെട്ടമാവ് റ്റി. വി. ജോർജ്ജ് എന്നിവരുമായിരുന്നു പ്രസംഗകർ. കൊട്ടാരക്കരനിന്നും പരിസരങ്ങളിൽനിന്നുമായി ഒരു വമ്പിച്ച ജനതതി യോഗങ്ങളിൽ സംബന്ധിച്ചിരുന്നു.

**ആർത്താറ്റു പുത്തൻപള്ളിക്കേസ്**

(ദ. ലേ) കുന്നംകുളം, 28—3—60

ആർത്താറ്റു പുത്തൻപള്ളി സംബന്ധിച്ച് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഒരു കേസ്സ് തൃശ്ശൂർ സബ് കോടതിയിൽ കൊടുത്തിട്ടുണ്ടല്ലോ. ടി പള്ളിയുടെ ഭണ്ഡാരം കൈവശം വയ്ക്കുന്നതു സംബന്ധിച്ചും മറ്റും തൃശ്ശൂർ ആർ. ഡി. ഓ. മുമ്പാകെവന്ന കേസ് തീരുമാനിക്കപ്പെട്ടിരിക്കുന്നു. കൈവശക്കാരനായ ഇടവക മെത്രാപ്പോലീത്തായായ പൗലൂസ് മാർ സേവേറിയോസ് തിരുമേനിക്കാണ് എല്ലാ ഭണ്ഡാരങ്ങളും കൈവശം വയ്ക്കുന്നതിനുള്ള അവകാശമെന്നും അതിനാൽ എല്ലാ ഭണ്ഡാരങ്ങളും മെത്രാപ്പോലീത്തായുടെ കൈവശത്തിലേല്പിക്കണമെന്നും ഉത്തരവിൽ പറഞ്ഞിട്ടുണ്ട്. കാലംചെയ്ത മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മദിനത്തിൽ ഇടവക മെത്രാപ്പോലീത്താ പള്ളിയിൽ വി. കുർബാന അർപ്പിച്ചുകൊണ്ടിരിക്കവേ ഏതാനും പേർ പള്ളിയിൽ എത്തി ബഹളമുണ്ടാക്കുകയും തുടർന്നു ഭണ്ഡാരം പൂട്ടി താക്കോൽ ഗവ. കസ്റ്റഡിയിലാക്കുകയും ചെയ്തതിനെതുടർന്നുണ്ടായ വിചാരണയിലാണിപ്രകാരം വിധിയുണ്ടായിട്ടുള്ളതു്.

**സെൻറ് തോമസ് സുവിശേഷയോഗം**

തെക്കൻ ഇടവക സെൻറു് തോമസ് സുവിശേഷസംഘത്തിന്റെ 12-ാമതു യോഗവും പ്രഥമവാർഷികവും കൊട്ടാരക്കര തൃക്കണ്ണമംഗൽ പള്ളിയിൽവച്ച് 1960 മാർച്ച് 12—ാംതീയതി ദി. ശ്രീ. ഫാദർ മാത്യു പി. കോശിയുടെ അദ്ധ്യക്ഷതയിൽ സമംഗളം നടത്തപ്പെട്ടു. സെക്രട്ടറി

കെ. കോശി മാസ്റ്ററുടെ സ്വാഗതപ്രസംഗാനന്തരം, റവ. ഫാദർ പി. വി. എബ്രഹാം, ശ്രീ നെട്ടമാവ്, ററി. വി. ജോർജ്ജ്, ശ്രീ സി. എം. ജോൺ, ശ്രീമതി പുത്തൂർ അച്ചാമ്മ എന്നിവർ പ്രസംഗിച്ചു. അദ്ധ്യക്ഷൻെറ ഉപസംഹാരപ്രസംഗം, കരിക്കം കോശി ഉപദേശിയുടെ കൃതജ്ഞതാപ്രകടനം എന്നിവയോടുകൂടി യോഗം സമംഗളം പര്യവസാനിച്ചു. പുതിയ വർഷത്തെ സെക്രട്ടറിയായി ശ്രീ കോശിമാസ്റ്റർതന്നെ തെരഞ്ഞെടുക്കപ്പെട്ടു. 12 പള്ളികളെ ഉൾക്കൊള്ളുന്ന ഒരു ഗ്രൂപ്പാണ് ഈ സുവിശേഷസംഘം. ഓരോ പള്ളിയിലും സുവിശേഷയോഗം നടത്തപ്പെടുന്നതിനു മുമ്പായി അതതിടവകകൾ സന്ദർശിച്ച് യോഗത്തിൽ പങ്കെടുക്കുന്നതിനുവേണ്ട പ്രോത്സാഹനം നൽകുന്നതിനും മററുമായി സുവിശേഷകന്മാരെയും നിശ്ചയിച്ചിട്ടുണ്ട്. തെക്കൻ ഇടവകകളിൽ റീത്തിലും നവീകരണവിഭാഗങ്ങളിലും പോയ നമ്മുടെ അംഗങ്ങളിൽ അനേകരുടെ മാനസാന്തരത്തിനും തിരിച്ചുവരവിനും ഈ സുവിശേഷപ്രസ്ഥാനത്തിൻെറ പ്രവർത്തനങ്ങൾ മൂലം സാധിച്ചിട്ടുണ്ട്. ഇതുപോലുള്ള ഗ്രൂപ്പുകൾ തെക്കൻ ഇടവകകളിൽ സംഘടിപ്പിക്കപ്പെടുന്നത് വളരെ പ്രയോജനകരമായിരിക്കും. സുവിശേഷസംഘത്തിൻെറ ഈ യോഗങ്ങളിൽ പള്ളിയിൽനിന്നും കുറഞ്ഞപക്ഷം 5 പേരെങ്കിലും പ്രതിനിധികളായി സംബന്ധിക്കണമെന്നുണ്ടെങ്കിലും അതിൽ വളരെക്കൂടുതൽ സ്ത്രീപുരുഷന്മാർ സംബന്ധിച്ചുവരുന്നുണ്ട്. ഓരോ യോഗങ്ങളിലും സാമാന്യം വലിയ ഒരു ജനക്കൂട്ടം പങ്കെടുക്കുന്നുണ്ട്. തൃക്കുന്നമങ്കൽ കൂടിയ യോഗത്തിൽതന്നെ ഏകദേശം 500 പേരോളം പങ്കെടുക്കയുണ്ടായി. യോഗത്തിൽ സംബന്ധിച്ച എല്ലാവർക്കും പള്ളിയിൽനിന്നും വിഭവസമൃദ്ധമായ സദ്യ നൽകപ്പെട്ടു. പള്ളികളുടെയും വ്യക്തികളുടെയും വിശിഷ്യാ ഇതിൻെറ പ്രവർത്തകരുടെയും തീഷ്ണത മങ്ങാതെ ഉത്തരോത്തരം ഉജ്ജ്വലിക്കട്ടെ.

## കടമററംപള്ളി

കടമററംപള്ളി സംബന്ധമായി കോടതിയിൽ നടന്നുവന്ന കേസുകൾ എല്ലാം വാദിപ്രതികൾ ചേർന്നു രാജിയാകയും 1960 മാർച്ച് 20-ാംനു സഭാ ഭരണഘടനയനുസരിച്ച് ഇടവകപ്പൊതുയോഗം കൂടി ട്രസ്റ്റിയേയും സെക്രട്ടറിയേയും മാനേജിംഗ് കമ്മിററിയംഗങ്ങളെയും തെരഞ്ഞെടുക്കുകയുംചെയ്തു.

കടമററംപള്ളിയിൽ മാർച്ച് 16 മുതൽ 20 വരെ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഒരു കൺവെൻഷൻനടത്തപ്പെട്ടു. മത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി, ഫാ വി. ജെ. ഗബ്രിയേൽ, ഫാദർ എം. വി. ജോർജ്ജ്, ഫാ. സി. എം. തോമ്മസ്, ഡീക്കൻ സി. ജെ. ജോർജ്ജ്, സർവ്വ ശ്രീ വി. ററി. ചാക്കോ മാസ്റ്റർ, നെട്ടമാവ് ററി. വി. ജോർജ്ജ് എന്നിവരായിരുന്നു പ്രധാന പ്രസംഗകർ.

## പാമ്പാടിപ്പള്ളി

പാമ്പാടി വലിയപള്ളിയിൽ കഴിഞ്ഞ നാല്പതു വർഷമായി വഴക്കും കേസുമായിക്കഴിഞ്ഞ രണ്ടു കക്ഷികളും ഏകോപിച്ച്, 1960 മാർച്ച് 20-ാംനു ഞായറാഴ്ച ഉച്ചകഴിഞ്ഞു കോട്ടയം ഇടവകയുടെ മാർ ഈവാനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ പൊതുയോഗംകൂടി ഒന്നായ് മേലിൽ നടന്നുപോകുന്നതിനു തീരുമാനിക്കുകയും ട്രസ്റ്റിയായി നട്ടപ്പറമ്പിൽ ഉണ്ണൂട്ടിതോമസിനെയും കമ്മററി അംഗങ്ങളെയും തെരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു. ഈ പള്ളിയിടവകയിൽ അഞ്ചു പട്ടക്കാരുള്ളതിൽ വ. ദി. ശ്രീ. കടവുംഭാഗത്തു് അലക്സന്ത്രയോസു് കോറെപ്പിസ്കോപ്പാ, ദി. ശ്രീ. വട്ടമല അബ്രഹാം കത്തനാർ എന്നിവർ മുൻ പാത്രിയർക്കീസ് കക്ഷിയിൽ പെട്ടിരുന്നവരും, ദി. ശ്രീമാന്മാരായ പാമ്പാടിക്കണ്ടത്തിൽ കുറിയാക്കോസ് കത്തനാർ, ടി യിൽ ഗീവറുഗീസ് കത്തനാർ, ഐക്കരപ്പടവിൽ ഗീവറുഗീസ് കത്തനാർ ബി.ഏ. എന്നിവർ മുൻ കാതോലിക്കാ കക്ഷിയിൽ പെട്ടിരുന്നവരും ആയിരുന്നു.

## ഓർത്തഡോക്സ് വിദ്യാർത്ഥിനി കോൺഫറൻസ്

ഓർത്തഡോക്സ് വിദ്യാർത്ഥിനി കോൺഫറൻസിൻെറ 38-ാമതു സമ്മേളനം 1960 മേയ് 9 മുതൽ 13 വരെ തീയതികളിൽ ആലുവാ മഹിളാലയത്തിൽവെച്ചു നടത്തുന്നതിനു് നിശ്ചയിച്ചിരിക്കുന്നു. മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് കോൺഫറൻസിനു നേതൃത്വം നൽകുന്നതാണു്. ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനി. ഫാ. കെ. എസ്സ്. ഏബ്രഹാം, റവ: പി. വി. വറുഗീസ് ക്ലേറി, മി. എം. തൊമ്മൻ, മിസ്സസ്സ് പി. കെ. മാത്യു ഇവർ പ്രസംഗകരായിരിക്കും. പ്രധാന പ്രസംഗകൻ റവ: ഫാദർ വിററ് കോംബു് (ഓക്സ്ഫോർഡ് മിഷൻ കൽക്കട്ടാ) ആയിരിക്കും. കോൺഫറൻസിൽ സംബന്ധിക്കണമെന്നാഗ്രഹിക്കുന്ന



വർ വിവരം നേരത്തെതന്നെ സെക്രട്ടറിയെ അറിയിച്ച് പേരു് രജിസ്റ്റർ ചെയ്യേണ്ടതാണ്, ഈ വർഷത്തെ കോൺഫറൻസിനോടനുബന്ധിച്ചു നടത്തണമെന്നുദ്ദേശിക്കുന്ന വിജ്ഞാന വിനോദയാത്രയിൽ സംബന്ധിക്കണമെന്നുള്ളവർ, ആ വിവരവും സെക്രട്ടറിയെ അറിയിക്കുന്നതു്, വേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നതിനു് സഹായകരമായിരിക്കും. കൂടുതൽ വിവരങ്ങൾ അറിയണമെന്നുള്ളവർ മിസ്സ്. കെ. ജി. മേരിക്കുട്ടി, കൊപ്പാറ വീട്, ചന്ദനപ്പള്ളി, പത്തനാതിട്ട എന്ന മേൽവിലാസത്തിൽ എഴുതേണ്ടതാണ്.

## മലബാർ ഇടവകവാർത്ത

1959 ഏപ്രിൽ മാസത്തിൽ മലബാർ ഇടവകയുടെ മെത്രാപ്പോലീത്താ പത്രോസ് മാർ ഒസ്താത്തിയോസ്സ് തിരുമേനിയുടെ കല്പനപ്രകാരം സ്ഥാപിച്ചു നടത്തിവന്നിരുന്ന കണിയാമ്പററ സെൻറ് ജോർജ്ജ് പള്ളിയിൽ പൌരസ്ത്യ സുവിശേഷ സമാജത്തിൻെറ അഡ്മിനിസ്ട്രേററർ എന്നു് അറിയപ്പെടുന്ന റവ. ഫിലിപ്പ് പള്ളിച്ചിറയും ഏതാനും ജനങ്ങളുംകൂടി ബലമായി പ്രവേശിച്ചതിനെ ഇടവകക്കാർ തടസ്സപ്പെടുത്തിയതിനെതുടർന്നു് റവ. പള്ളിച്ചിറയുടെ പ്രതിനിധികളായി റവ. ബൊണിഫാസ്, ചിറപ്പുറത്തു് സി. സി. വക്കി മുതൽപേർ വാദികളായി കൊടുത്തിരുന്ന കേസ് വാദികൾക്കു് ദോഷമായി വയനാട്ട അമ്പലവയൽ R. D. O. വിധി പ്രസ്താവിച്ചിരിക്കുന്നു. പള്ളിയുടെ കൈവശവും ഭരണാധികാരവും മലങ്കര മെത്രാപ്പോലീത്തായുംപൌരസ്ത്യ കാതോലിക്കായുമായ നി. വ. ദി. മ. ശ്രീ. മോറാൻമാർ ബസ്സേലിയോസ്സ് കാതോലിക്കാബാവാ തിരുമേനിക്കും മലബാർ ഭദ്രാസന ഇടവകയുടെ മെത്രാപ്പോലീത്താ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിക്കും മാത്രം ആണെന്നും തിരുമേനിമാരുടെ കല്പനക്കു വിധേയമായി ബ: വട്ടമററത്തിലച്ചൻ ഇപ്പോഴത്തെ വികാരിയും കൈവശക്കാരനും ആണെന്നും വിധിന്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. പ്രതിഭാഗത്തേക്കു് വാദം നടത്തിയതു് അഡ്വോക്കേററു് മി. വക്കി പൈകട M. A. B. L. ആയിരുന്നു.

## നിയമനം

ദി. ശ്രീ. സി. ജെ. ഉമ്മൻ കത്തനാർ (കോട്ടകുളഞ്ഞി) അവർകളെ കല്ലുങ്കത്ര വലിയപള്ളിയിലേക്കു് കോട്ടയം ഇടവക മെത്രാപ്പോലീത്താ മാർ ഈവാനിയോസ് തിരുമനസ്സുകൊണ്ടു നിയമിച്ചിരിക്കുന്നു.

## പ്ളാനിംഗ് കമ്മററി

മലങ്കര സഭാ മാനേജിംഗ് കമ്മററി നിയമിച്ച പ്ളാനിംഗ് കമ്മററിയുടെ ഒരു യോഗം 1960 മാർച്ച് 29—ാംതീയതി കോട്ടയം പഴയ സിമ്മനാരിയിൽവച്ചു് പ്രസ്തുത കമ്മററിയുടെ അദ്ധ്യക്ഷനായ മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി. പ്ളാഗിംഗ് സംബന്ധിച്ചു സുവിശദമായ ചർച്ചകൾനടത്തി. അടുത്തകമ്മററി മെയ് 10-ം 11-ം തീയതികളിൽ കൂടുന്നതാണ്.

## പുസ്തകാഭിപ്രായങ്ങൾ.

### 1. വി. ശുശ്രൂഷാസഹായി

റവ. തോമസ് പി. മുണ്ടുകുഴി പ്രസാധനം ചെയ്ത "വി. ശുശ്രൂഷാസഹായി" എന്ന പുസ്തകം കൈപ്പററിയിരിക്കുന്നു. വി. മദ്ബഹായിൽ ശുശ്രൂഷിക്കുന്നവർക്കു് സഹായകരമാണീ പുസ്തകം. കൗമ്മാപ്രാത്ഥന. വി. കുർബാനയിലെ ഗാനങ്ങൾ, ഹാശാആഴ്ചയിലെ കൗമ്മാകൾ ഇവയെല്ലാം സുറിയാനിയിൽതന്നെ മലയാളലിപിയിൽ മുദ്രണം ചെയ്തിട്ടുള്ളതു് ഈ പുസ്തകത്തിൻെറ ഒരു പ്രത്യേകതയാണ്. വില. 50 ന.പ കോട്ടയം തിയോ: സിമ്മനാരിയിൽ നിന്നും ലഭിക്കുന്നതാണ്.

### 2. "സെൻറ്പോൾസ് ആശ്രമവും ബാലഭവനവും"

മലബാറിൽ പുതുപ്പാടിയിൽ സ്ഥാപിച്ച് നടത്തിവരുന്ന സെൻറ് പോൾസ് ബാലഭവൻെറ ഇതുവരെയുള്ള ഒരു റിപ്പോർട്ട് ബ. എം. വി. ജോർജ്ജ് അച്ചൻ അച്ചടിച്ചുപ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഇതു കോട്ടയം തിയോളജിക്കൽ സിമ്മനാരിയിൽനിന്നും കിട്ടുന്നതാണ്. അനാഥസംരക്ഷണം ലക്ഷ്യമായുള്ള ഈ പ്രസ്ഥാനത്തിനു് ഇൻഡ്യയിലും ഇൻഡ്യക്കു വെളിയിലുമുള്ള നമ്മുടെ പള്ളികളിൽനിന്നും വ്യക്തികളിൽനിന്നും 57 ജനുവരി മുതൽ 59 ഡിസംബർ വരെയുള്ള ചുരുങ്ങിയ കാലം കൊണ്ടു് 22000-ത്തിൽ അധികം രൂപാ പിരിഞ്ഞുകിട്ടിയിട്ടുണ്ട്. ഈ വിഷയത്തിൽ നമ്മുടെ ജനങ്ങൾക്കുള്ള ഹൃദയപൂർവ്വമായ താല്പര്യമാണിതിൽനിന്നു വ്യക്തമാകുന്നതു്. തുടർന്നും ബാലഭവനു് സഹായസഹകരണങ്ങൾ ലഭിക്കേണ്ടിയിരിക്കുന്നു. സഭാസ്നേഹികളുടെ ഔദാര്യഹസ്തങ്ങൾ ഇതിലേക്കു കൂടുതൽ കൂടുതൽ നീട്ടപ്പെടുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

# THE MALANKARA SABHA

License No. 475 dated 11th April1946—Registered No· M 6125


### പട്ടംകൊട

പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ദേവലോകം ചാപ്പലിൽവച്ച് 1960 മാർച്ച് 23-ാംനു- തീയോളജിക്കൽ സിമ്മനാരി വിദ്യാർത്ഥികളായ ജി. നൈനാൻ (മാവേലിക്കര) എം. കെ. മത്തായി (സ്ളീബാദാസൻ) എന്നിവർക്ക് കോറൂയോ പട്ടവും 25-ാംനു- റവ. ഡി. കെ. എം. ജോർജ്ജിനു് (മണ്ണാരക്കുളഞ്ഞി) കശ്ശീശാ പട്ടവും നൽകിയിരിക്കുന്നു.

### കൺവെൺഷൻ

വളഞ്ഞവട്ടം സെൻറു്മേരീസ് പള്ളിയിൽ 1960 മാർച്ച് 20 മുതൽ 27 വരെ കൺവെൺഷൻ നടത്തപ്പെട്ടു. ഫാ. ഇ. ഒ. തോമ്മസ്, ഫാ. പി. എ. എബ്രഹാം, ഫാ. കെ. റി. സഖറിയാ, റവ. എബ്രഹാം തരകൻ ശെമ്മാശൻ, റവ. സി. ജെ. ജോർജ്ജ് ശെമ്മാശ്ശൻ, എം. ഐ. ജോർജ്ജ്, എം. ഈപ്പൻ കോശി എന്നിവരായിരുന്നു പ്രസംഗകർ.




Edited Printed and Published by the Rev. Fr. T. C. Jacob at the M. M. Press, Kottayam.